# മഴമംഗലഭാണം

സംസ്കൃതത്തിൽനിന്നു

കവിയൂർ രാമൻ നമ്പ്യാർ

മലയാളത്തിൽ

തർജ്ജിമചെയ്തതു

# മഴമംഗലഭാണം.

സംസ്കൃതത്തിൽനിന്നു

കവിയൂർ രാമൻ നമ്പ്യാർ

മലയാളത്തിൽ തർജ്ജിമചെയ്തതു.

(കോപ്പി—൧൦൦൦)

തൃശ്ശിവപേരൂർ

"കേരളകല്പദ്രുമം" അച്ചുകൂട്ടത്തിൽ അച്ചടിച്ചതു.

൧൦൬൨.



വില ൪ അണ.

# മഴമംഗലഭാണം.

സംസ്കൃതത്തിൽനിന്നു

കവിയൂർ രാമൻനമ്പ്യാർ

മലയാളത്തിൽ

തർജ്ജിമചെയ്തതു



(കോപ്പി— ൧൦൦൦)

തൃശ്ശിവപേരൂർ

"കേരളകല്പദ്രുമം" അച്ചുക്കൂടത്തിൽ അച്ചടിച്ചതു.

൧൦൬൮.



വില ൪ അണ.

# അവതാരിക.

സരസകവികുലശിരോമണിയായ മഴമംഗലത്തു് നമ്പൂരിയാൽ ഉണ്ടാക്കപ്പെട്ട സംസ്കൃതഭാണം നാടകസമ്പ്രദായത്തിൽ അഭിനയിക്കത്തക്കവണ്ണം മലയാളത്തിൽ തൎജ്ജിമചെയ്യേണമെന്നു പല സ്നേഹിതന്മാരും നിൎബ്ബന്ധിക്കയാൽ വിടഭിന്നങ്ങളായ പാത്രങ്ങളേയും രംഗത്തിൽ പ്രവേശിപ്പിച്ചു ഞാൻ ഒരുവിധം തൎജ്ജിമചെയ്തു.

ഇങ്ങിനെ ആയാൽ ഭാണത്തിനു വൈലക്ഷണ്യം ഭവിക്കുമെന്നുള്ളതു നിസ്സംശയമാണ എങ്കിലും അഭിനയസൌകൎയ്യത്തിനുമാത്രം വേണ്ടി ഇപ്രകാരം ചെയ്തതാണ. അതിനാൽ ഇതിൽ അഭിജ്ഞന്മാരായിട്ടുള്ളവൎക്ക വൈരസ്യം തോന്നുകയില്ലെന്ന വിശ്വസിക്കുന്നു.

ഇനി വേണമെങ്കിൽ സംസ്കൃതരീതിയിൽ ആക്കുന്നതിന്നും പ്രയാസമില്ലല്ലൊ. ചില സ്ഥലങ്ങളിൽ പാഠഭേദങ്ങളും കണ്ടേക്കാം.

ഇതു തൎജ്ജമചെയ്യുന്നതിൽ എനിക്കു ഏററവും സഹായിച്ചിരിക്കുന്ന ദോഷജ്ഞചിന്താമണിയായ ബ്രഹ്മശ്രീ "പെഴനെല്ലിപ്പുറത്തുതയ്ക്കാട്ടു" നാരായണൻ മൂസ്സതു അദ്ദേഹത്തിങ്കൽ ഈ പുസ്തകം സവിനയം സമൎപ്പിച്ചിരിക്കുന്നു.

ഈ പുസ്തകം അച്ചടിപ്പിക്കുന്നതിലേക്കായി ദ്രവ്യസഹായം ചെയ്തിട്ടുള്ള കാവിൽപുഷ്പോത്തനാരായണൻ നമ്പ്യശ്ശൻ അവൎകളെക്കുറിച്ചു ഞാൻ ഏററവും കൃതജ്ഞനായിരിക്കുന്നു.

തൃശ്ശിവപേരൂർ
൧൦൮൪ മീനം ൧൫-ാംനു } പരിഭാഷാകൎത്താവ.

# മഴമംഗലഭാണം.

ഹരിഃ ശ്രീ ഗണപതയെ നമഃ

അവിഘ്നമസ്തു.

* ശ്രീധാരാകോപമതിൽകലേശമകുടൻതാൻകുമ്പിടുന്നേരമ
ച്ചൂഡാചന്ദ്രമരീചികൊണ്ടുമൃദുവാംയാതൊന്നുവാടുന്നതേ
ഈടേറുംമഹിഷാസുരൻതലതകൎത്തീടാൻകരുത്തേററവും
കൂട്ടുന്നഗ്ഗിരിജാപദാബ്ജയുഗളംപാലിക്കണംനിങ്ങളേ (൧)

(നാന്ദിയുടെ അവസാനത്തിൽ സൂത്രധാരൻ പ്രവേശിക്കുന്നു)

സൂത്രധാരൻ.

* ജാത്യാ യാതൊന്നുലോകേമുനികൾസമ
സമാംവസ്തുവെന്നോതിടുന്നു
പ്രീത്യായത്സേവയിങ്കൽപ്രഥിതപരമചി
ദാനന്ദമുക്തികന്തമാകും
പാൎത്താൽയാതൊന്നുപൊന്നാമലയൊടെ
തുകചാനന്ദ്രകാന്താജനത്താൽ
സാദൃശ്യംസാക്ഷാൽജയിക്കുന്നിതുജഗതി
പുകൾന്നാട്ടുമക്കാമമേററം (൨)

അത്രതന്നെയുമല്ല,

* ഉരുജഘനഭരത്താൽമന്ദമന്ദംനടക്കും
തരുണികളുടെഹാസംതാൻജയിക്കുന്നപാരം
പരിചിനൊടതിലല്ലോപാരമൃന്നാജയിക്കു
ന്നരിയൊരുമലർബാണൻകേളിയെച്ചെയ്തിടുന്നു (൩)

വളരെ വിസ്തരിച്ചിട്ടാവശ്യമില്ല. (അല്പം അടുത്തുചെന്നു തൊഴുതുംകൊണ്ടു) അല്ലയോ അല്ലയോ !! പതിനാലു ലോകങ്ങളിലും വ്യാപിച്ചിരിക്കുന്ന ആശ്ചര്യകരമായ ചരിത്രത്തോടുകൂടിയവനും കരിമ്പുവില്ലിന്മേൽ തൊടുക്കപ്പെട്ട പുഷ്പബാണങ്ങളെ

കൊണ്ടു സകല ജനങ്ങളുടേയും ധൈൎയ്യസാരത്തെ കളയുന്നവനും ശ്രീപരമേശ്വരന്റെ ശരീരാൎദ്ധത്തിൽ പാൎവ്വതിയാകുന്ന ജയധ്വജത്തെ നാട്ടിയവനും ആയുള്ള ഭഗവാൻ കാമദേവന്റെ യാത്രാസമയത്തിൽകൂടി വന്നവരും എല്ലാ ശാസ്ത്രസാരങ്ങളേയും അറിയുന്നവരുമായ സഭാവാസികളേ ! ഞാൻ ഈ അറിയിച്ചു കൊള്ളുന്നതിനെ ഭവാന്മാർ കേട്ടാലും.

നീണ്ടുരുണ്ടു തടിച്ചിരിക്കുന്ന ഭുജദണ്ഡത്തിലുള്ള വാളിനെ കാണുമ്പോൾതന്നെ ഉണ്ടാകുന്ന ഭയം ഹേതുവായിട്ടു പാദങ്ങളിൽ വന്നു പതിക്കുന്ന ശത്രുരാജാക്കന്മാരുടെ കിരീടങ്ങളിൽ പതിച്ചിരിക്കുന്നമണിഗണങ്ങളാകുന്നനക്ഷത്രസമൂഹങ്ങളെക്കൊണ്ടു ശോഭിച്ചിരിക്കുന്ന നഖചന്ദ്രമണ്ഡലങ്ങളോടു കൂടിയവനും എല്ലാം സുന്ദരിമാരുടേയും മനസ്സാകുന്ന കണ്ണാടിയിൽ പ്രതിബിംബിച്ചിരിക്കുന്ന അതി സുന്ദരമായ രൂപത്തോടു കൂടിയവനും നീതിശാസ്ത്രമാകുന്ന ചാണക്കല്ലിന്മേൽ ഉരെക്കുകകൊണ്ടു എത്രയും നിശിതയായ ബുദ്ധിയിൽ സ്ഫുരിക്കുന്ന കൃത്യാകൃത്യങ്ങളോടു കൂടിയവനും സംഗീതസാഹിത്യങ്ങളിൽ അതി നിപുണനും ന്യായാൎജ്ജിതങ്ങളായ ദ്രവ്യങ്ങളുടെ ദാനത്തിന്നു വിഷയമാക്കി ചെയ്യപ്പെട്ട കവിജന കാമധേനുക്കളുടെ മുഖങ്ങളിൽനിന്നു പുറപ്പെട്ട യശസ്സാകുന്ന പയോരാശികൊണ്ടു ലോകമെല്ലാംനിറെച്ചവനും കുബേരസദൃശനുമായ "രാജരാജൻ" എന്നു പേരോടുകൂടിയ മാടമഹാരാജന്റെ നിയോഗത്താൽ, എല്ലായ്പോഴും തന്റെ ചരണാരവിന്ദങ്ങളുടെ ആരാധനത്തിൽ താല്പൎയ്യത്തോടുകൂടിയ ജനങ്ങൾക്കു കല്പലതയെപ്പോലെ ഉള്ളവളായും വലയാലയ നിവാസിനിയായും ശ്രീപരമേശ്വരന്റെ വാമാംഗത്തിന്നു അലങ്കാരഭൂതയായും ശിവകാമസുന്ദരിയായുമുള്ളശ്രീകാമാക്ഷിയുടെ കടാക്ഷമാകുന്ന കുഴലിൽകൂടി ഒഴുകിവരുന്ന കൃപയാകുന്ന അമൃതുകൊണ്ടു എല്ലായ്പോഴും നനെക്കുകകൊണ്ടു ഉല്ലസിച്ചിരിക്കുന്ന കവിതാവൃക്ഷത്തോടുകൂടിയ ഒരു കവിയാൽ ഉണ്ടാക്കപ്പെട്ട ഒരു ഭാണം ഇന്നു ഞാൻ ഇവിടെ അഭിനയിപ്പാൻ ആഗ്രഹിക്കുന്നു- അതിനാൽ ദയാലുക്കളായ ഭവാന്മാർ അതിൽ അവഹിതന്മാരായിരിക്കേണമെന്നു അപേക്ഷിക്കുന്നു

(അണിയറയിൽ)

* വിടരുമരിയമാവിൻപൂമണംചേൎത്തെല്ലാ
യിടവുമിഹവിയോഗിവ്രാതചിത്തംദഹിച്ചും
ചടുലമയവാതംകൊണ്ടഹോശ്ലാഘ്യമായും
വടിവൊടുവിലസുന്നൂപാരമിപ്പോൾവസന്തം (൪)

സൂത്രധാരൻ—(കേട്ടതായി നടിച്ചിട്ടു) ഹെഃ വിജ്ഞാപന കഴിഞ്ഞ ഉടൻതന്നെ ഉചിതജ്ഞയായ വല്ലഭ വസന്തത്തെ വൎണ്ണിക്കുന്നു. അല്ലയോ പ്രിയതമേ! വിരഹിജനങ്ങളുടെ അന്തകനായ വസന്തം തുടങ്ങിക്കഴിഞ്ഞു. അപ്രകാരം തന്നെ.

* മടുമലർശരപരിതാപമ
തുടയൊരുമിഥുനങ്ങളേമുടാതമ്മിൽ
വിടനതുപോൽക്കൂട്ടിച്ചേ
ൎത്തിടുമീമധുമാസമിന്നുവളരുന്നു (൫)

(പോയി)

(പ്രസ്താവനകഴിഞ്ഞു)

—൦൦൦—

(അനന്തരം വിടൻ പ്രവേശിക്കുന്നു)

വിടൻ— (തന്നെ നോക്കീട്ടു)

* ചായംകേററിപ്പുരംനേൎത്തൊരുവസനമതുംപൊന്നരഞ്ഞാണതും
മ്മായംനൽകുങ്കുമംതേച്ചഥയുവതിമനോഹാരിയാമീയുരസ്സും [നി
കന്ധിൽക്കുത്തങ്ങുപൊൻകെട്ടിയവടിയുമഹോചേരുമെൻചാരുരൂപ
ശ്രീയക്കണ്ടെപ്പുനേയുന്നിയതമെപഹസിച്ചീടുവാൻപോരുമല്ലൊ ന്നു

(ദിക്കുകളെ നോക്കീട്ടു) ഹെഃ– ഈ പ്രഭാതസമയം വളരെ രമണീയമായിരിക്കുന്നു. എന്തെന്നാൽ,

* ആമോദംനളിനികൾപാരമുളവാക്കിക്കൊണ്ടുഭാസ്വാനിതാ
സാമോദംകരമേറിയങ്ങുദയശൈലത്തിന്നുകൂടത്തട്ടിൽ
കാമംമാലൊടുകല്പതുല്യനിശയെക്കൂട്ടാൽനയിച്ചിപ്പൊളി
ശ്രീമൽകോകകുലംസുഖാൽപിടകളോത്തേററംരമിക്കുന്നതേ(൭

അത്ര തന്നെയുമല്ല,

* കണ്ണേകണ്ണാടിതന്നിൽബതകണവർകൊ
ടുത്തുള്ളദന്തവ്രണത്തെ
കണ്ടിട്ടുബ്ഭോഗമോർത്തിങ്ങിളകിനപുളകം
പൂണ്ടപൂമേനിയോടും
കണ്ടിട്ടുണ്ടുപെണ്ണുങ്ങളെവെളിയിൽ
മുറുക്കിച്ചുവപ്പിച്ചുഹാസം
പൂണ്ടീടുംവക്ത്രമോടുംസപദിവികസി
മാഞ്ഞാഗരാഗങ്ങളോടും (൭)

(പിന്നെ തന്റെ അവസ്ഥയെ കുറിച്ചു ആലോചിച്ചിട്ടു)

* സ്വാച്ഛന്ദംമോടിയോടുംഗണികകൾഭവനേ
ചെന്നുവാശംഗിയാൽതാ
നച്ഛന്നംപാട്ടിലാക്കീട്ടവരെരഹസിസാ
ധിച്ചുതൻകാര്യമെല്ലാം
പുച്ഛിച്ചുംമന്മഥഭ്രാന്തിയലിനജളരെ
ച്ചേർത്തുമന്യോന്യമമ്പോ
ടുൾച്ചേരുംസ്ത്രീപുമാന്മാർകളെ,യനുദിവ
സംഞാൻകഴിക്കുന്നുകാലം (൮)

എന്നാൽ ഇന്ന പ്രാഭതത്തിൽ തന്നെ നിയമങ്ങളെല്ലാം കഴിഞ്ഞു ഈ വേശ്യാതെരുവിലേക്കിറങ്ങിയിരിക്കുന്ന എനിക്കു വിനോദത്തിന്നായിട്ടു വ്യവഹാരമൊന്നും ഉണ്ടാകിത്തന്നില്ല-അതുകൊണ്ടിപ്പോൾ എന്താണ പ്രവൃത്തിക്കേണ്ടത.

(വിചാരിച്ചിട്ടു) കഷ്ടം, വലുതായ ഒരു കാര്യം ഞാൻ മറന്നുപോയി- എന്തെന്നാൽ, ഇന്നലെ പ്രഭാതസമയത്തിൽ തന്നെ അനംഗകേതുവിന്റെ പ്രിയവയസ്യനായ മദനമഥൻ ബഹുമാനത്തോടുകൂടെ എന്നോടപേക്ഷിച്ചിരിക്കുന്നു- എങ്ങിനെയെന്നാൽ, „എന്റെ പ്രിയമിത്രമായ അനംഗകേതുമദനോത്സവം കാണ്മാൻ വന്നിരുന്ന അനംഗപതാകയെ കണ്ടിട്ടു അവളെ കുറിച്ചുള്ള അനുരാഗത്താൽ പരവശനായിട്ടു ഇപ്പോൾ—

* സന്ത്രാസംപൂണ്ടുപൂങ്കാവതിൽവിസലത
യെക്കൈവെടിഞ്ഞുംശശാങ്കേ
ചിന്തുംകോപംകലന്നുംമലയപവനനെ
ത്തൻകരത്താൽത്തടുത്തും

ചിന്തിച്ചീടാതെമറ്റൊന്നിനെയുമനിശമ
കണ്ണുനേർകണ്ണിയാളെ
സ്വാന്തേ ചിന്തിച്ചുകൊണ്ടങ്ങനെരഹസി
വസിക്കുന്നുമിണ്ടാതെകണ്ടു (൧൦)

അതിനാൽ ഇപ്പോൾ അദ്ദേഹത്തിൻെറ ആഗ്രഹത്തെ സാധിപ്പിപ്പാനായി അങ്ങു പ്രയത്നം ചെയ്യേണം” എന്നു- സദൃശന്മാരായ സ്ത്രീപുരുഷന്മാരെ കൂട്ടിച്ചേർക്കുവാൻ ആഗ്രഹത്തോടു കൂടിയ ഞാൻ അതു അങ്ങനെ തന്നെ’ എന്നു സമ്മതിക്കയും ചെയ്തു- അത്രതന്നെയുമല്ല കാമാതങ്കത്തെ എല്ലാം മറച്ചു സംഭോഗത്തിന്നുചിതങ്ങളായ വസ്തുക്കളെ ഒക്കെയും സമ്പാദിച്ചു പുതിയ പ്രിയതമയോടു കൂടിയുള്ള സംഗമത്തിന്നു സദൃശമായ വേഷം ധരിച്ചു മദനമഹാനാകുന്ന ഒരു സഹായത്തോടു കൂടി ഭവാൻ നാളെ സന്ധ്യാസമയത്തിൽ അനംഗപതാകയുടെ ഗൃഹത്തിൽ വരണമെന്നും ഞാനും മുമ്പിൽ തന്നെ അവിടെ ചെന്നു നിങ്ങളുടെ വരവിനെ കാത്തുംകൊണ്ടിരിക്കാമെന്നും പ്രിയവയസ്യനായ അനംഗകേതുവിനോടു പറവാനായിട്ടു പറഞ്ഞയയ്ക്കയും ചെയ്തു- അതിനാൽ ഇപ്പോൾ ബന്ധുകാര്യത്തെ സാധിപ്പിക്കാനായി പ്രയത്നം ചെയ്യണം.

(ചുററി നടന്നു മുമ്പിലേക്കു നോക്കീട്ടു സന്തോഷത്തോടുകൂടെ)

ഹെഃ- അന്വേഷിക്കപ്പെടുന്ന ലത കാലിൽതടഞ്ഞു- എന്തെന്നാൽ, അനംഗപതാകയുടെ പ്രിയസഖിയായ ചിത്രലത ഇതാ എൻെറ നേരെ വരുന്നു. ഇവളാകട്ടെ-

* കണ്ണുകൾക്കുടയഭാഗധേയമൊരുമിച്ചുകൂടിമരുവുന്നതിൻ
വണ്ണമഞ്ചുവലുതായിടുന്നകുളുർകൊങ്കയുഗമൊടുചേൎന്നഹോ
തിണ്ണമേറെമദമാൎന്നിടുന്നകളഹംസിപോലിഹമനോജ്ഞമാം
വണ്ണമഞ്ചിനനടന്നുകൊണ്ടുഹൃദിനൽകിടുന്നുമമകൌതുകം (൧൧)

(അനന്തരം ചിത്രലത പ്രവേശിക്കുന്നു)

വിടൻ— ഏഃ- ഇവൾ അടുത്തുവന്നു-ഭവതിക്കായിക്കൊണ്ടു സ്വാഗതം- അനംഗപതാക എന്നു പേരായ വേശ്യാരത്നത്തിനു സുഖമല്ലെ?

ചിത്രലത— ഭവാൻ അവളെ വിചാരിക്കുന്നതുകൊണ്ടു ഇപ്പോൾ സുഖംതന്നെ.

വിടൻ— എന്നാൽ ഭവതി എങ്ങോട്ടാണ പുറപ്പെട്ടത ?

ചിത്രലത— പ്രിയസഖി നിമിത്തമായ ഒരു വലിയ കാൎയ്യത്താൽ ഭവാനെ കാണ്മാനായിട്ടാണ ഞാൻ വന്നത.

വിടൻ— (വിചാരം) അനംഗകേതുവിനെ കണ്ടിട്ട ഇവളും കാമപീഡിതയായിരിക്കുമൊ– എന്നാൽ എൻെറ ആരംഭം ഫലിക്കും– അല്ലെങ്കിൽ സൎവ്വോൽകൃഷ്ടമായ വസ്തുവിനെ സൃഷ്ടിക്കുവാൻ സമൎത്ഥനായ ഭഗവാൻ വിരിഞ്ചൻെറ കരകൌശലം ഫലിക്കാതിരിക്കുമൊ– (പ്രകാശം) ഭദ്രേ! ആ കാൎയ്യമെന്താണ ?

ചിത്രലത— ആൎയ്യൻ കേട്ടാലും– ഇയിടെ ഉണ്ടായ വലിയ മദനോത്സവത്തിൽ എല്ലാ ദിക്കുകളിൽനിന്നും സ്ത്രീകളും പുരുഷന്മാരും വന്നു നില്ക്കുമ്പോൾ–

* തന്നുത്സവത്തിനുടെഭംഗികൾകാണ്മതിന്നായ്
നന്നായനംഗനുടൽപൂണ്ടു ചരിക്കയെന്നായ്
തോന്നുന്നമട്ടഴകെഴുന്നൊരനംഗകേതു
തന്നെക്കുതൂഹലമൊടെൻസഖികണ്ടിതാമാൽ (൧൨)

എന്നിട്ട–

* തെല്ലമ്പോടുവിടൻനൽകുവലയശ്രീയോടുമല്ലിട്ടിടും
ചൊല്ലേറുന്നയനങ്ങൾകൊണ്ടഴകിനോടാധന്യനേനോക്കിയും
വല്ലാതങ്ങിനെരോമഹൎഷമിളകിപ്പൂമെയ്തളൎന്നംപരം
മല്ലീബാണശരാവലിക്കുതരസാലാക്കായിമെയ്ക്കണ്ണിയാൾ (൧൩)

പിന്നെ കുറെക്കാലം കഴിഞ്ഞതിൻെറശേഷം ഭഗവാൻ കാമദേവനെ നമസ്കരിച്ചിട്ട ജനങ്ങൾ യാത്രപുറപ്പെട്ടപ്പോൾ–

* അലർശരപരിതാപംപൂണ്ടുവീണ്ടുംതിരിഞ്ഞുൽ
ക്കലികയതുകലൎന്നക്കാമിയേനോക്കിനോക്കി
പുളകിതതനുവായിട്ടീൎഘനിശ്വാസമോടാ
നളിനമിഴിഗമിച്ചാൾമന്ദിരംമന്ദമന്ദം (൧൪)

അന്നു തുടങ്ങീട്ട,—

* അളിമാർമൊഴികൾകേൾക്കയില്ലഴകിൽ
നോക്കയില്ലകിളിയെച്ചിസം
വ്യാളിയെന്നുകരുതിസ്സഹിക്കുകയുമില്ല
ചോർമുലയിൽവസ്ക്കിൽ

ത്വിളച്ചണ്ഡഫശിഖിഷുകോമളശരീരയാ
മവളുഴന്നഹോ
നീളെനീളെയൊഴുകുന്നബാഷ്പമൊടു
മേവിടുന്നുശയനെസദാ (൧൩)

അതിനാൽ സ്ത്രീകളുടെ കാമാതങ്കത്തിന്റെ ചികിത്സകനായ ആൎയ്യൻ പ്രിയസഖിയുടെ പ്രാണരക്ഷയ്ക്കായിട്ട പ്രയത്നം ചെയ്യണം-

വിടൻ— (വിചാരം) ആശ്ചൎയ്യം ഇവൾ പറഞ്ഞ അനംഗപതാകയുടെ വൃത്താന്തവും മദനധരൻ പറഞ്ഞ അനംഗകേതുവിന്റെ വൃത്താന്തവും ഒരു ത്രാസിലിട്ടു തൂക്കിയതുപോലെയിരിക്കുന്നു- ഇതിങ്ങിനെ തന്നെ വരേണ്ടതാണ- എന്തെന്നാൽ,

* ഠൃാംരണ്ടാളുടെയുമൊരുപോലുള്ളൊരാപ്രേമമല്ലോ
സാമ്യംകൂടാത്തതിനചെറുതുംഭംഗിയില്ലോൎത്തു കണ്ടാൽ
ചെമ്മേകാതൊന്നിഛകറിയതുംമററതൊട്ടേറെനീണ്ടും
തമ്മിൽചേരാതെഴുമബലമാക്കുള്ളവക്ത്രംകണക്കെ (൧൪)

എന്നുതന്നെയുമല്ല, ഇപ്പോൾ എന്റെ ബന്ധുകാൎയ്യത്തിന്റെ ഭാരം നന്നാലഘുവായിത്തീൎന്നു- എന്തെന്നാൽ,

* മട്ടാതന്യോന്യരാഗംപെരുകിനസുജനത്തി
ന്റെസംയോജനത്തിൽ
കൂട്ടിച്ചേൎപ്പാൻശ്രമിക്കുന്നൊരുപുരുഷന
ഹോലേശവുംക്ലേശമില്ല
ഒട്ടേറെത്തുക്കമാൎന്നൂററത്തുവരുമളവിൽ
ക്കായലിൽത്തോണിനന്നായ്
വിട്ടീടുംകൎണ്ണധാരന്നുടയൊരശ്രമമെ
വ്വൎണ്ണമവ്വൎണ്ണമല്ലോ (൧൫)

(പ്രകാശം) ഭദ്രേ! നിന്റെ പ്രിയസഖിയെ യോഗ്യനായ പുരുഷനിൽ അനുരാഗത്തോടുകൂടിയവളെന്നു കേട്ടിട്ട എന്റെ മനസ്സിൽ വളരെ സന്തോഷമുണ്ട- വിചാരിച്ചു നോക്കു—

* മെല്ലെന്നുവൃത്തുവിലസീടില്ലമെന്തുഭംഗി
യില്ലിന്നുമല്ലികമരിക്കൊടുചേൎന്നുവെന്നാൽ
ചൊല്ലാൻസഹതവരനോടഥചേൎന്നുവെങ്കി
ലെല്ലാമിഴക്കമെത്തതന്നെമഹോത്സവംകൾ (൧൬)

ചിത്രലത— പ്രിയസഖി, യാതൊരു പ്രകാരമായാൽ എല്ലാവരാലും അഭിനന്ദിക്കപ്പെടുവാൻ യോഗ്യമായ സൌഭാഗ്യത്തോടു കൂടിയവളായിത്തീരും- അപ്രകാരം ആര്യൻ പ്രയത്നം ചെയ്യണം-

വിടൻ— ഈ ഭാരം ഇനിക്കു തന്നെയാണ- ഭവതി പൊയ്ക്കോളൂ- ഇന്നു സന്ധ്യാസമയത്തിൽ തന്നെ പ്രിയസഖിയുടെ ഗൃഹത്തെ ഞാനംഗകേതുവിനെക്കൊണ്ടഞാൻ അലങ്കരിപ്പിക്കുന്നുണ്ട ഈ വാക്കിനെ പ്രിയസഖിയോടു പറകയും ചെയ്യേണം- അല്ലയോ പ്രേയസി?

*തചഃ്പ്രിയമതുനിറവേററാൻതല്പരനാംഞാനിരിക്കെരംഭോരു!
നൽപ്പുമെയ്യീവിധമാമുഠാപ്പുമാൽകൊണ്ടുവാട്ടിടാസ്സുസഖി! എൻ

ചിത്രലത— ഭവാൻ പ്രിയസഖിയെ അനുഗ്രഹിച്ചു- ഞാൻ പോകുന്നു- (എന്നുപോകുന്നു)

വിടൻ— ഹെഃ- ഇവൾ പുറപ്പെട്ടു കഴിഞ്ഞു- ഇവളുടെ യാത്രാഭംഗിയെ കാണുകതന്നെ- (എന്ന നോക്കിക്കൊണ്ട)

* ചലനമെഴുമരക്കെട്ടോടുമച്ചാരുകൈവീ
ശലിനൊടുമിളകീടുംകാൽചിലമ്പൊച്ചയോടും
തലമുടിയടിയോളംതൂങ്ങിയുംഞെന്തിപോലി
ച്ചലമിഴിഗതികണ്ണിന്നേററമേകുന്നസൌഖ്യം (൨൦)

അഹോ ഇവൾ പൊയ്ക്കഴിഞ്ഞു- (വിചാരിച്ചിട്ട) ഇപ്പോൾ ബന്ധുകാര്യം സാധിച്ചതുപോലെ ആയി- അനംഗപതാകയുടെ ഗൃഹത്തിൽ സന്ധ്യാസമയം സമീപിക്കുമ്പോൾ ചെന്നാൽ മതിയല്ലൊ- അതിനാൽ വളരെ വേശ്യാഭവനങ്ങളെക്കൊണ്ട അലങ്കരിച്ചും കാമദേവന്റെ തേർവീഥി പോലെയും ഇരിക്കുന്ന ഈ വേശ്യാത്തെരുവിൽ സഞ്ചരിച്ചുകൊണ്ട സന്ധ്യാസമയംവരെ ആത്മാവിനെ വിനോദിപ്പിക്കാം- (നോക്കീട്ട) സകല കാമിനികൾക്കും തിലകം പോലെയുള്ള കലാവതിയുടെ ഭവനദ്വാരം ഇതാ കാണപ്പെടുന്നു- അവളാകട്ടെ—

* പെരുകിനധനംചേരുംകല്ലോടമുള്ളൊരുവന്റമ
ന്ദിരമതിൽവസിക്കുന്നുമിക്കപ്പൊഴുംദ്രവിണാശയാൽ
പരമിവിടെയുംപാർത്തീടുന്നുചിലപ്പൊളൊളിച്ചഹോ
പരപുരുഷരെപ്പുൽകീടാനായ്സ്വയംഹരിണീമിഴി (൨൧)

ഇവളുമായിട്ട എനിക്ക മുമ്പിൽ പരിചയവുമുണ്ട- അതിനാൽ അവൾ ഇവിടെ ഉണ്ടൊ ഇല്ലയൊ എന്ന ചെന്നറിയുകതന്നെ- (പ്രവേശത്തെ നടിച്ചിട്ട) ഹേഃ- ഇതാ കലാവതി എന്തോ ഒരു പ്രവൃത്തി ചെയ്യുംകൊണ്ടെന്നപോലെ ഭവനത്തിന്റെ ഉള്ളിലേക്ക തിരിഞ്ഞിരിക്കുന്നു ഇവളാകട്ടെ—

* ചുരുണ്ടുംനീണ്ടേററംനിബിഡതരമാസ്സാർമുകിൽകണ
ക്കിരുണ്ടുംതൂങ്ങീട്ടുള്ളൊരുചികുരഭാരത്തൊടുമഹോ
കുറസ്സുന്നുപിന്നിൽപെട്ടമഴകകൊണ്ടുംധൃതിയെമാ
ധുരിക്കുണ്ടോഭേദംഹ്ളുഹ്ളികതന്റെത്തുപുറവും (൨൨)

(പിന്നെ നല്ലവണ്ണം നോക്കീട്ട) ഇവൾ മുത്തുമാലക്കൂട്ടിക്കെട്ടുകയാണ-

(വിചാരിച്ചിട്ട) ഇത ഇന്നലെരാത്രിയിലത്തെ പ്രവൃത്തികൊണ്ട പൊട്ടിയതായിരിക്കണമെന്നഞാൻവിചാരിക്കുന്നു-അതിനാൽ ഇപ്പോൾ—

* പിന്നിൽപതുക്കെരവമെന്നിയെകാലുവെച്ചു
ചെന്നിട്ടുഗൂഢതരമാസ്സമലങ്ങൾപോലെ
നന്നായ്മൃദുതരമെഴുമെന്റെകരങ്ങൾകൊണ്ടി
ത്തന്വാംഗിതന്മിഴികളുമ്പൊട്ടുപൊത്തുവൻഞാൻ (൨൩)

(അനന്തരം തിരിഞ്ഞിരുന്ന മുത്തുമാലക്കൂട്ടിക്കെട്ടുന്ന കലാവതി പ്രവേശിക്കുന്നു)

വിടൻ— (അടുത്ത ചെന്ന കണ്ണുകൾ പൊത്തീട്ട) ഭദ്രേ! ഞാനാരാണെന്ന പറയു-

കലാവതി— ഒച്ച കേട്ടറിയണമെന്ന തന്നെയില്ല- തൊട്ടതുകൊണ്ടു തന്നെ ഭവാനെ ഞാനറിഞ്ഞു-

വിടൻ— (വിചാരം) ഹേഃ സമർത്ഥയായ ഇവൾ എന്നെ അറിഞ്ഞു- ആകട്ടെ ഇങ്ങനെ പറകതന്നെ- (പ്രകാശം) അല്ലയോ ഭ്രാന്തി! ഈ ജനത്തെ മുമ്പിൽ തൊട്ടിട്ടുണ്ടൊ?

കലാവതി— എന്താണ സംശയം?

വിടൻ— എന്നാൽ ഒരു അടയാളം പറകതന്നെ-

കലാവതി— ഇയ്യിടെ കഴിഞ്ഞ വസന്തോത്സവം കണ്ട രാത്രിയിലുണ്ടായ വിശേഷവൃത്താന്തത്തെ സ്മരിക്ക-

വിടൻ— (കണ്ണിൽനിന്ന കണ്ണുട്ടത്ത ചിരിച്ചുംകൊണ്ടു മുമ്പിൽ വന്നിട്ട) അപ്പുറയോ പ്രിയതമേ!

*കെട്ടാട്ടാടയഴിച്ചുള്ളൊരു പവശാൽ കാണാതെമെമ മറത്തവാ
റെറ്റേറെപ്പുള്ള ശ്രോണീവൃന്ദമൊടടരഞ്ഞോണം ചലിക്കുന്നതേഠാ
ട്ടുണ്ടായഭ്രമപാരവശ്യമണിയുന്നോടങ്ങു ചെയ്തതിനാ
ലൊട്ടേറെ സമാനന്ദാസ്സൗന്ദര്യമിതേങ്ങാക്കുന്നതോനിപ്പൊഴും വര്

കലാവതി— ഭവാനായിക്കൊണ്ടു സ്വാഗതം— ഈ ആസന ത്തിലിരിക്ക.

വിടൻ— (ഇരുന്നിട്ട) സഖി! ആ കച്ചവടക്കാരൻെറ ഗൃഹത്തിൽ നിന്ന ഭവതി ഇവിടെ വന്നിട്ട എത്ര ദിവസമായി—

കലാവതി— മൂന്നു നാലു ദിവസമായി—

വിടൻ— (പിന്നെ നോക്കീട്ട) എന്തുകാരണം കൊണ്ടാണ ഈ മുത്തുമാല പൊട്ടിയത? പറയൂ

കലാവതി— ഇന്നലെ രാത്രിയിൽ അശ്ലീസംഗം ഉണ്ടായതു കൊണ്ടാണ—

വിടൻ— (ചിരിച്ചുംകൊണ്ട) അശ്ലീസംഗം ഉണ്ടായതുകൊ ണ്ടെന്നാണ പറയേണ്ടത—

കലാവതി— മററൊരു വിധത്തിൽ വിചാരിക്കണ്ട—

വിടൻ— വിഢ്ഢി! ഈ ജനത്തെ വഞ്ചിപ്പാൻ കഴിയുന്നതല്ല—

*ഘോരദേശമതിലകപ്പെട്ടമതിനുള്ളസാക്ഷിയിലൂടകയാൽ
ഹാരമിന്നുമറിന്നിവിലോലമിഴിപൊട്ടിയാട്ടെന്നുചൊൽകനി
ചാരുപോർമുലയുമ്മമാർവിൽനവാരുണപ്രഭയോടമ്പിളി
ക്കീറുപോലെനഖവ്രണങ്ങളുമാകുവാൻ കിമിഹകാരണം (൨൭

(വിചാരം) ഇവൾ ചിരിക്കുന്നുവല്ലോ— അതിനാൽ ഇവളുടെ മു ഖത്തിൽനിന്നുതന്നെ ഈ ജാരപുരുഷനെ അറിയണം—

(പ്രകാശം) മുഗ്ദ്ധേ! നിൻെറ വൃത്താന്തമെല്ലാം ഞാനറിയു ന്നുണ്ട—

കലാവതി— ഭവാൻ നാഗരികനാണല്ലോ— സ്ത്രീസമ്പ്രദായത്തെ അനുസരിപ്പാനു ഞാൻ പറയുന്നത— പറകയും ചെയ്യാം— ഞാൻ ഇയ്യിടെ രണ്ടു പാസത്തേ ചിന്തയായിട്ട ആ കച്ചവടക്കാരൻെറ ഗൃഹത്തിൽനിന്ന പോന്ന ഇവിടെ വന്ന താമസിക്കയാണ—

വിടൻ— ഇതുതന്നെയാണല്ലോ വേശ്യാധർമ്മം—

* വിത്താപ്തിക്കൊരു വിത്തശാലിയെ വശത്താക്കീട്ടവൻ വീട്ടില
ഞ്ഞെത്തിത്തന്റെ പകിട്ടുകൊണ്ടവനോട ഭോഗംവളർത്തിപ്പരം
നിത്യം തൻ ചിലവിനുവേണ്ടതഖിലം തൻ കയ്യിലാക്കി സ്വഗേ
ഹത്തിൽ ചെന്നു സുഖാൽ രമിക്കുമവർതാൻ വിശ്വത്തിൽ വേശ്യാ
[ഗണാ (൧൩)

(കുറഞ്ഞൊന്നു ചിരിച്ചിട്ട)

* കളവാണിന്നുരു കാമികൾക്കുളവാകട്ടേ നിനക്കോരോരാത്രം
വളരട്ടെ നിങ്കൽ വിശ്വം വെളുക്കുമെന്നതുപോലവണിക്കിന്നു പ്രേമം (൧൪)

കലാവതി— അങ്ങു വിശ്വാസത്തിനു പാത്രമാണെന്നു വിചാരിച്ചാണ ഈ രഹസ്യവൃത്താന്തം ഞാൻ പറഞ്ഞത— പരിഹാസം മതിയാക്കുക— ഇതു കേട്ടിട്ടു ഘോഷിക്കരുതേ—

വിടൻ— മുഗ്ദ്ധേ ! എന്താണിങ്ങനെ സംശയിക്കുന്നത— ഞങ്ങളും അപ്രകാരമുള്ളവരല്ല.

* ഏതാനുമാളുകൾ സുഹൃത്തുകൾ വിശ്വസിച്ചു
ഞ്ഞോതും രഹസ്യമതു ചൊല്ലിനടക്കുമെന്നാൽ
ചോദിക്കിലും പറയുമെന്നു പറകില്ലയെന്ന
ല്ലേതും മറക്കുകയുമില്ലതു മാദൃശന്മാർ (൧൫)

കലാവതി— ഇതു ഞാനറിഞ്ഞിട്ടുള്ളതുതന്നെ.

വിടൻ— ഇനിക്കിപ്പോൾ താമസിക്കുവാൻ സമയമില്ല. ഞാൻ പോകുന്നു.

കലാവതി— എന്നെക്കൂടി വിചാരിക്കണം.

വിടൻ— ഭവതിയെ ഒരു നാളും മറക്കുകയില്ല. (എന്നു പുറപ്പെട്ടു ചുററി നടന്നു നോക്കീട്ട)

* ഏറെ രോമമൊട്ടു പീനമാംസ്സൂരിയമെയ്യോടും പൊടികളാൽ മുഷി
ഞ്ഞൊരു മുണ്ടുകൂടവദ്ധ്യമല്ലുടനെ ചുററിയരിശത്തിനാൽ
ശീമരീശകലരാത്ത വക്ത്രമതുമാത്രമേയധികഷണ്ടിവൃ
ണ്ടാമിതാക്കിലിവിടവന്നിട്ടു വടിയേന്തിഹാ വികൃതവേഷനായ്

(പിന്നെയും നോക്കീട്ട) ഇത ശ്രോത്രിയശ്രേഷ്ഠനായ അത്ര ഓതിക്കൻ ചെലതിസ്വാമി തന്നെയാണല്ലോ— ഇദ്ദേഹം, യൌവനം കേവലം തുടങ്ങിയവളായും ഇദ്ദേഹത്തിന്ന അശേഷം അനുരൂപയും അനുകൂലയും, അല്പാശയവളായും അന്യനിൽ ആഗ്രഹത്തോടു കൂടിയവളായുമുള്ള 'പ്രസൂനവതി' യിൽ ആസക്ത

ചിത്തനായും ദ്രവ്യം സമ്പാദിക്കുവാൻ തന്നെ ഒരുങ്ങിയിരിക്കുന്ന അവളുടെ അമ്മയാൽ കയ്ക്കൊള്ളപ്പെട്ടും ഒരിക്കൽപോലും അവളുടെ സ്പർശംകൂടി ലഭിക്കാതേയും ഈ വേശ്യാത്തെരുവിൽ അങ്ങോടിങ്ങോട്ട നടക്കുന്നു എന്നു കേൾക്കുന്നുണ്ട- അതിനാൽ നാഗരികന്മാരും രസികന്മാരും അല്ലാതെയുള്ള ഇദ്ദേഹത്തിനെ കാണാതെ രാവന്നെ പൊയ്ക്കൊള്ളയാം- (കുറെ നടന്ന വിചാരിച്ചിട്ട) ഒഃ- ഇദ്ദേഹം അടുത്ത എന്റെ നേരെതന്നെ വരുന്നു ഒന്നുംസംസാരിക്കാതെപോയാൽഅലൌകികമായിത്തീരും- അതിനാൽ സരസന്മായ വാക്കുകൊണ്ടു ബഹുമാനിച്ചേക്കാം- അതുകൊണ്ടെന്തനിഷ്ടമാണ വരുന്നത-

(അനന്തരം ഖലതിസ്വാമി പ്രവേശിക്കുന്നു)

വിടൻ— (കുറെ ഉച്ചത്തിൽ) അല്ലയോ അല്ലയോ ! ! ശ്രേഷ്ഠതേജസ്സോടുകൂടിയ, പുതിയവസിഷ്ഠനായ ശ്രോത്രിയശ്രേഷ്ഠാ! ഭവാൻ എവിടെ നിന്നുവരുന്നു ?

ഖലതിസ്വാമി— പ്രസൂനവതിഗൃഹത്തിൽ നിന്നാണിപ്പോൾ-

വിടൻ— വല്ലഭയുടെ വാസസ്ഥലം വിട്ട അകാലത്തിൽ എവിടേക്കുപോകുന്നു ?

ഖലതിസ്വാമി— ഒരു വലിയ കാര്യവശാൽ ഭവാനെ കാണ്മാൻ വരികയാണ-

വിടൻ— എന്നാൽ ആ കാര്യം എന്താണ? പറയു-

ഖലതിസ്വാമി— ഈ വേശ്യാത്തെരുവിൽ പ്രസൂനവതി എന്ന പ്രസിദ്ധയായ ഒരു വൃഷലിയുണ്ട ഇനിക്ക അവളിൽ കാമം കലശലായിട്ട അവളുടെ—

വീട്ടിൽചെന്നുവിടോക്തിയാൽദ്വിജഗണംവേദംപഠിപ്പിച്ചുമേ
കിട്ടീട്ടുള്ളധനങ്ങളാൽജനനിയെപ്പൂജിക്കയാലൊട്ടവൾ
തുഷ്ട്യാതാനൊരുനാൾസുതാസുരതകർമ്മത്തിന്നുവന്നേക്കുവ
സ്ഥിട്ടെന്നായ്പ്രണയാകലതാമിയലുന്നെന്നെക്ഷണിച്ചീടിനാൾ

വിടൻ— പിന്നെ- പിന്നെ-

ഖലതിസ്വാമി — അനന്തരം ഞാൻ സന്തോഷത്തോടുകൂടെ സംഭോഗസാധനങ്ങളേയും സമ്പാദിച്ച സന്ധ്യാവന്ദനാദി നിയമങ്ങളേയും കഴിച്ച സന്ധ്യ ആയപ്പോൾ തന്നെ അവളുടെ ഭവനത്തിൽ ചെന്നപ്പോൾ അതിനുമുമ്പിൽ തന്നെ വന്നാവ

നം വിനയം അശേഷം ഇല്ലാത്തവനമായ സുന്ദരകൻ' എന്ന ബ്രാഹ്മണാധമൻ ക്ഷണിക്കാതെ തന്നെ അവളോട്ടു കൂടെ ശയ്യയിൽ കയറിക്കഴിഞ്ഞു. എന്നതിന്റെ ശേഷം ഞാൻ ചെന്ന കൂടിയപ്പോൾ തന്നെ അവളുടെ അമ്മ എന്നെ വിളിച്ചു സുന്ദരകനെ ശകാരിച്ചുംകൊണ്ടു ഇപ്പോൾ പോകണം എന്നും നാളെ വരണമെന്നും എന്നോട അപേക്ഷിച്ചു. ഞാനിങ്ങോട്ടു പോരികയും ചെയ്തു.

വിടൻ— (വിചാരം) സന്ധ്യയായപ്പോൾ തന്നെ അവളുടെ ഭവനത്തിൽ ചെന്നു' എന്ന ഈ സാധുപറഞ്ഞതു സത്യം തന്നെയാണ. എന്നാൽ മൂത്ത കരഞ്ഞത്തിയെപ്പോലെയുള്ള ആ വൃദ്ധയുടെ വഞ്ചനയിലുള്ള സാമത്ഥ്യമാണിതെന്നു ഞാൻ വിചാരിക്കുന്നു. (പ്രകാശം) എന്നിട്ടൊ.

ഖലതിസ്വാമി— എന്നിട്ട പിറേറദിവസം കാൎയ്യം തീൎച്ചയായിട്ടും സാധിക്കും എന്ന നിശ്ചയിച്ചു അപ്രകാരം തന്നെ ഞാൻ ചെന്നു. അപ്രകാരം തന്നെ വൃദ്ധപറഞ്ഞു. അങ്ങനെ തന്നെ ഞാനും പോന്നു. ഇങ്ങനെ മൂന്നുനാലു ദിവസങ്ങളല്ല മൂന്നുനാലു മാസങ്ങൾ കഴിഞ്ഞു.

വിടൻ— എന്നാൽ അത്ര പരിഭവിക്കാനില്ല. അഞ്ചാറുസംവത്സരങ്ങളായില്ലല്ലൊ. (ആകാശത്തിൽ ലക്ഷ്യം വെച്ചിട്ട) അല്ലയോ പ്രസൂനവതി മാതാവേ !

പൂവമ്പമാൽകൊണ്ടുഴലുന്നരുദ്ധാ
ത്മാവാമൊരുശ്രീസുരമൌലിതന്റെ
സൎവ്വസ്വവുംനീബത്കൈക്കലാക്കി
ട്ടേവംചതിക്കുന്നതുയുക്തമല്ല (൩൨)

ഖലതിസ്വാമി— ഭവാൻ പറയുന്നതു സത്യമാണ. ഈ ദിക്കിലുള്ള മാറാകുലീനന്മാർ ശ്രാദ്ധം മുതലായ കൎമ്മങ്ങളിൽക്ഷണിച്ചുവരുത്തിട്ടുള്ളവരെ ഉപേക്ഷിച്ചിട്ട ക്ഷണിച്ചിട്ടില്ലെങ്കിലും എന്നെത്തന്നെയാണ ഊട്ടുന്നത. അപ്രകാരമിരിക്കുന്ന എന്നെ ഇങ്ങനെ ചതിച്ചുവെല്ലൊ എന്ന വിചാരിച്ചിട്ട ആ വൃദ്ധയെ കുറിച്ചു ഇനിക്ക അതി കലശലായ കോപമുണ്ട.

വിടൻ— (വിചാരം) ആകട്ടെ ഇങ്ങിനെ ചോദിക്കതന്നെ. (പ്ര

കാശം) അപ്രകാരമെങ്കിലും അങ്ങേക്ക അവളെക്കുറിച്ചുള്ള അനുരാഗം കുറഞ്ഞോ—

ഖലതിസ്വാമി— നിരാകരിക്കുന്തോറും വൎദ്ധിച്ചുവരുന്നതേയുള്ളു.

വിടൻ— എങ്കിൽ അങ്ങു കേൾക്കണം—

ആവാമാക്ഷിസദാരാഗിത്വംഘനശതാവാനമെന്നോക്കിയാ
മാവിപ്രാധമനോടൂനീരസമവർക്കുണ്ടാകുവാനംബലം
ആവൃദ്ധാംഗനയുള്ളിലേവളവുപേക്ഷിപ്പാനമഭ്യാനമി
നാചോളംബെതചെയ്യുവൻകളകെടോചിന്തേകുമനുള്ളിൽ

ഖലതിസ്വാമി— ഭവാനു നല്ലതുവരട്ടെ- എന്റെ ആഗ്രഹം സാധിച്ചതുപോലെയായി-

വിടൻ— എന്നാൽ അങ്ങു പൊയ്ക്കോളൂ-

ഖലതിസ്വാമി— അങ്ങനെതന്നെ- (എന്ന പോയി)

വിടൻ— ആവൂ: ഇയ്യാൾ പോനല്ലോ- അമൃതുസേവിച്ചതിന്റെ ശേഷം കാടിയും കുടിച്ചു- (വിചാരിച്ചിട്ട ചിരിച്ചുംകൊണ്ട)

* അല്ലേതാർശരഞ്ഞാനിത്ത്രയുമപേക്ഷിക്കുന്നനിന്നോടുനൽ
ചൊല്ലേറുന്നൊരുകാമിസഞ്ചയമതിൽചെമ്മേപ്രയോജ്യങ്ങളാം
നല്ലോരിസ്ത്രമൊക്കയുംപശുവൊടൊത്തോരീദൃശന്മാരിലും
വല്ലാതേപ്രഹരിച്ചുഹന്തവെറുതേതന്നേനശിപ്പിക്കൊലാ (൩൩)

(എന്ന ചുററിനടന്ന ഇടത്തുപുറത്തേക്കുനോക്കീട്ട) ഹേഃ ഇതആ കലാകൌമുദിയുടെ ഗൃഹമാണ. അതിനാൽ അകത്തേക്ക കടക്കുകതന്നെ- (കടക്കുന്നതായി നടിച്ചിട്ട) ആശ്ചൎയ്യം- ഇതാ കലാകൌമുദി, ഇടത്തെ കൈത്തണ്ടിന്മേൽ ഒരു അരഞ്ഞാൺ തൂക്കിയിട്ട മഞ്ഞൾ വാകപ്പൊടി മുതലായവ നിറഞ്ഞിരിക്കുന്ന ഒരു ചെമ്പുപാത്രം ഇടത്തെ കയ്യിലും എടുത്ത അലക്കിയ രണ്ടു നേൎത്ത വസ്ത്രങ്ങൾ വലത്തെ കയ്യിലും എടുത്ത തന്നെ പിന്തുടരുന്ന ഒരു ബാലയായ വേശ്യാകന്യകയോടും കൂടെ-

ഒട്ടുനൽത്തുടകൾകാൺകവേചെറിയചേലചുററിമുട്ടമെയ്യില
ഞ്ഞൊട്ടുമാഭരണമില്ലയെങ്കിലുമതുല്യകാന്തിധരിയോടഹോ
പൃഷ്ഠമോദമൊടുമെണ്ണതേച്ചുമുടികെട്ടിവെററിലനുകന്തതൻ
വീട്ടിൽനിന്നഥകുളത്തിലേക്കുബതപോയിടുന്നിതുകളിക്കുവാൻ

അതിനാൽ അകത്തേക്ക ചെല്ലുവാനുള്ള സമയമല്ലിത. വേശ്യ

മാരുടെ അടുക്കൽ അവസരങ്ങളിൽ വേണമെല്ലോ ചെല്ലുവാൻ— (തിരിഞ്ഞ ചുററിനടന്നുംകൊണ്ട മുമ്പിലേക്ക നോക്കീട്ട)

ചോപ്പാൎന്നല്ലുംമുഷിഞ്ഞുള്ളൊരുവസനമുടുത്തും
 വലങ്കയ്യിലേന്തി
കെല്ലാടശ്യാമയാംവാൾപുതിയൊരുവസനം
 വാമകക്ഷേധരിച്ചും
ക്രോധാരക്തേക്ഷണാഗ്നിൻകുടുമയിളകിയും
 വക്രഗത്യാനിരീക്ഷി
ക്കാതേതൻപാശ്ചാഗന്മാരെയുമൊരുവനിതാ
 വേൎത്തടൻനേരത്തിട്ടുന്നു (൩൭)

(വിചാരിച്ചിട്ട) അഃ അറിഞ്ഞു. ഇവൻ, കുലടയായ വസൂഹാരിണി'യിൽ ഏററവും പ്രണയം ഹേതുവായി അവൾക്കായിട്ട വളരെ ദ്രവ്യം കൊടുത്തു എങ്കിലും ഒരിക്കൽപോലും അനുഗ്രഹം സാധിക്കാതെ കാമക്രോധങ്ങളെക്കൊണ്ട അന്ധമനസ്സായിട്ട അവളെ തന്നെ അന്വേഷിച്ചും കൊണ്ട നടക്കുന്ന ഒരു പാരദേശികനാണ. ആ കുലടയുടെ സഞ്ചാരം കേതുവിന്റെ പോലെ ആൎക്കും അറിവാൻ വഹിയാത്തതാണ— അതിനാൽ ഇവൻ എന്നെ കണ്ടുവെങ്കിൽ മനമശേഷം ഇല്ലാത്ത തന്റെ കഥ കേൾപ്പിച്ച എന്റെ യാത്രയ്ക്കു വിഘ്നമുണ്ടാക്കിത്തീൎക്കും— ഇതിനാൽ ഇവൻ പൊയ്യൊഴിയുന്നതുവരെ ഈ കേസരവൃക്ഷത്തിന മറഞ്ഞു നിൽക്കണം— (എന്ന അപ്രകാരം നിന്നിട്ട) ആപ്പഃ ഇവൻ പോയി— അതിനാൽ ഞാനും പോകുന്നു— (എന്ന ചുററിനടന്ന അവന്റെ അവസ്ഥയെ കുറിച്ച ആലോചിച്ചിട്ട) കഷ്ടം ചില ദുൎബ്ബുദ്ധികൾ—

ദാരിദ്ര്യാൽനിജമായദേശമതിൽനിന്നാശ്രുംപുറപ്പെട്ടുടൻ
ദൂരത്തങ്ങൊരിടത്തുദീനതകലരുന്നെത്തിപ്പിശാചുക്കൾപോൽ
പാരംവത്സ[illegible]വല്ലപണിയാലുംമത്തമായ്ജന്മദു
വോരാതേബതവേശ്യകൾക്കായെറുതേനൽകുന്നുസൎവ്വസ്വവും ()

(എന്ന ചുററിനടന്ന വലത്തുപുറത്തേക്കുനോക്കീട്ട) ഇതാണൊ സംഗീതമഞ്ജരിയുടെ ഭവനം—

ഹസ്തേവീണയൊടൊത്തതുംബുരുമഹാശ്രീനാരദന്മാരുടേ
ചിത്രംമേനകരംഭയെന്നിവരുടേനൃത്തക്രിയാചിത്രവും
പാൎത്തിട്ടുന്നകടമ്പവൃക്ഷനിരമേൽമാതംഗിതൻചിത്രവും
പാൎത്താൽസ്പഷ്ടമവൾക്കെഴുംഗൃഹമിതെന്നോൎത്തുന്നിതീദ്വാസ്ഥലി
(പ്രവേശത്തെ നടിച്ചുംകൊണ്ടു മുമ്പിലേക്കു നോക്കീട്ടു കൌതുക
ത്തോടുകൂടെ) ആശ്ചൎയ്യം ഇതാ സംഗീതമഞ്ജരി—

* വീണവായനയിലാടിടുംവിരൽക
ളിൽകലൎന്നമണിമോതിര
ശ്രേണിതൻരുചികൾകൊണ്ടുമിന്നലുടെ
വിഭ്രമത്തെയുളവാക്കിയും
ചേണെഴുംമിഴികൾതെല്ലടച്ചുമൃദുപാടി
യുംജനമിഴിക്കുന്നി
വ്വാണമമ്പൊടുവളൎത്തിയുംബതവപുറ
ത്തുളത്തിൽമരുവുന്നതെ (നവ്യ)

(അനന്തരം വീണവായിച്ചുംകൊണ്ടു സംഗീത
മഞ്ജരി പ്രവേശിക്കുന്നു)

വിടൻ— (ആഗ്രഹത്തോടുകൂടെ നോക്കീട്ടു) ആശ്ചൎയ്യം ഇവളുടെ
ഇരിപ്പു അതി മനോഹരംതന്നെ-

പൂഞ്ചായൽക്കെട്ടഴിഞ്ഞിട്ടിളകുമളികളോടും
വലന്തോളിൽവീഴ
ന്നഞ്ചാതാടുന്നനൽകുണ്ഡലമിളകിയുഴി
ഞ്ഞാലുപോൽകാതുരണ്ടും
ചെഞ്ചെമ്മേവീണതൻറെനടുവിലപരമാം
നൽച്ചുരക്കായപോൽശ്രീ
തഞ്ചുംകസ്തൂരിതേച്ചുള്ളരിയമുലയിടത്തേതു
ശോഭിച്ചിടുന്നു (പൂൻ)

ആശ്ചൎയ്യം- ഇവൾ എന്നെ കണ്ടിട്ടു എഴുനീല്പാൻ ഭാവിക്കുന്നു-
അതിനാൽ ഇങ്ങനെ പറകതന്നെ- (പ്രകാശം) ഇപ്രകാര
മുള്ളവരാരും എഴുനീററിട്ടാവശ്യമില്ല. വിദ്യാപ്രയോഗസമയ
ത്തിൽ വിശേഷിച്ചും-

സംഗീതമഞ്ജരി— ഈ ആസനത്തിലിരിക്കു- (വിടൻ ഇരി

സംഗീതമഞ്ജരി— ഭവാനായിക്കൊണ്ട സ്വാഗതം- ഇന്ന ഇനിക്ക സുദിനമാണ-

വിടൻ— അല്ലയോ മധുരഭാഷിണി! ഇന്ന സുദിനമാണെന്ന ഞാൻ പറയേണ്ടതിനെ ഭവതി പറഞ്ഞുകളഞ്ഞുവല്ലൊ-

സംഗീതമഞ്ജരി— എന്നാൽ നമുക്ക രണ്ടാൾക്കുംസുദിനം-

വിടൻ— അതി സമൎത്ഥയായുള്ളവളേ! ഇപ്പോൾ പറഞ്ഞതു ശരിയായി- ഭവതിക്കും ഭവതിയുടെ ഭൎത്താവായ ആ സുവൎമ്മാവിനും സുഖമല്ലേ?

സംഗീതമഞ്ജരി— സുഖംതന്നെ-

വിടൻ— അയാൾ ഇപ്പോൾ എവിടെയാണ?

സംഗീതമഞ്ജരി— ഇപ്പോൾ അദ്ദേഹത്തിന്റെ ഗൃഹത്തിലാണ.

വിടൻ— മറെറാരു കുശലപ്രശ്നംകൂടെഎന്റെ നാവിൻതലയ്ക്കൽ ഇരിക്കുന്നു.

സംഗീതമഞ്ജരി— ചോദിച്ചോളൂ-

വിടൻ— ഭവതിയ്ക്ക എററവും പ്രിയനും ജാതനുമായ ആ സംഗീതകേതുവിനും സുഖമല്ലേ?

സംഗീതമഞ്ജരി— ആ കാശപ്പൂവിന്റേയും മുയൽക്കൊമ്പിന്റേയും കൂടപ്പിറപ്പായ ഈ വാൎത്ത എവിടെനിന്നുണ്ടായി?

വിടൻ— ഈ കഥ അങ്ങിനെ മറയ്ക്കുന്നുവെങ്കിൽ ഞാൻ അറിക തന്നെയുണ്ടായില്ല. വേറെ ഒന്ന പറവാനുണ്ടുതാനും—

* നേരമ്പോക്കുപറഞ്ഞിരിക്കുവതിരിക്കട്ടേപരസ്ത്രീകൾതൻ
ചാരത്തുംപുനരീവിധംകളിയതാകാമല്ലെ ചേലാകയാൽ
സ്വൈരംവീണയിൽനിന്നുമിന്ദുവദനേകണ്ഠത്തിൽനിന്നുംവരു
ന്നോരംഗ്ഗീതസുധാരസേനചെവികൾക്കാനന്ദമുണ്ടാക്കെടോ

സംഗീതമഞ്ജരി— ഭവാന്റെ ഇഷ്ടംപോലെയാകാം. എന്നു തന്നെയുമല്ല, സകല വിദ്യകളിലും സമൎത്ഥന്മാരായ ഭവാദൃശന്മാരുടെ മുമ്പിൽ പ്രയോഗിച്ച വിദ്യയെ പരിശോധിക്കേണ്ടതുമാണല്ലൊ- സ്വൎണ്ണത്തിനു ഔജ്വല്യം ഉണ്ടോ ഇല്ലയോ എന്ന അഗ്നിയിലല്ലേ പരിക്ഷിക്കേണ്ടത-

വിടൻ— അല്ലയോ ചാടുഭാഷിണി! കേൾക്കാനുള്ള ആഗ്രഹംകൊണ്ട ഇതും സമ്മതിച്ചേക്കാം- (സംഗീതമഞ്ജരി വീണവായിച്ചുംകൊണ്ടു പാടുന്നു)

വിടൻ— (വീണാസ്വനത്തോടു ചേൎന്ന പാട്ടുകേട്ടുംകൊണ്ടു വിചാരം) വീണാസ്വനത്തിൻേറയും കണ്ഠസ്വനത്തിൻേറയും ഒരു ചേൎച്ച ആശ്ചൎയ്യം- സ്വരങ്ങളുടെ ഒരു വ്യക്തത ആശ്ചൎയ്യം. താളത്തിങ്കലുള്ള ഒരു സാമൎത്ഥ്യം ആശ്ചൎയ്യം-

*സൌന്ദൎയ്യംപരമാണ്ടിതെന്നുപറയുന്നുൽകൃഷ്ടയീചിത്രതാ
നൈപുണ്യമൊരേടവുംപെണ്ണുങ്ങൾക്കിന്നുള്ളിച്ചിത്രമൊന്നാകയാൽ
മന്ദംപങ്കലമാനകാന്തിചേരിയുംനൽകമ്പ്രകടംമ്പരം
വന്നേക്കാമൊരുവേളനല്ലമണമെന്നുമംമ്പിലേക്കുന്നഞാൻ

(പ്രകാശം) ഭദ്രേ! ഭവതി ഈ വീണ വായിക്കയും പാടുകയുംചെയ്തതുകൊണ്ടു ഏറ്റവും ക്ഷീണിച്ചിരിക്കുന്നതായി തോന്നുന്നു- എന്തെന്നാൽ,

* മേല്പ്പിൻതുള്ളികൾകൊണ്ടു നെററിയിലെ
 പൂമ്പൊട്ടുതുടുത്തുമല
വെള്ളിതെള്ളിലിളകുമെന്നപോട്ടുമിന്നു
 ണ്ടേറെചൊല്ലുന്നിതാ
ചൊല്ലാത്തുംഫണിവേണിതന്നുടെകല
 ശംപോലെമുലവേ
കെല്പിൽകമ്പോകൾന്നായിട്ടുമേശാ
 ലേറുന്നിതശ്വാസവും (൪൨)

സംഗീതമഞ്ജരി— ഭവാൻെറ പരാശയങ്ങൾ ഞാനതെ എന്തുപറയുന്നു-

വിടൻ— എന്നാൽ ഇപ്പോഴം മതിയാകുള്ള- സമയോചിതമായ ഇതിനെക്കൂടെ ഞാൻ അപേക്ഷിക്കുന്നു-

*ബാലേഭൃംഗികൾപിന്തുടൎന്നവെഗന്ധത്താലുമാരോമൽമെ
യ്യാല്യാനല്ലൊരുപാട്ടിനാലുമിഫലേമോഹിച്ചുമുനിന്ദ്രിയം
കാലംവന്നിടുമപ്പോളങ്ങഴലെഴുംമറേറല്ലാംണ്ടിന്നുമൊ
ക്കോലുംമുന്തുള്ളവാക്കിടേണമധരംചൊല്ലുന്നതെന്തിനുഞാൻ ()

സംഗീതമഞ്ജരി— ഇത അനുഗ്രഹമെന്നു പേരായ അപേക്ഷയാണല്ലോ ഞാൻ അസ്വാധീനയല്ല-

വിടൻ— അഹോ- പരമാനന്ദത്തിൻെറ കലശൽകൊണ്ടു സമയം പോയതറിഞ്ഞില്ല- ഭവതിയുടെ സ്നാനസമയം അതിക്രമിക്കുന്നു. എന്തെന്നാൽ,

ക്ഷീണമാകിയബിസംനനെച്ചബതകൊ
ക്കിലമൊട്ടുകൊട്ടുത്തൂവ്യ
ബാണലീലയതിനാൽതളൎന്നനിജകാ
ന്തയൊത്തുമരുവുന്നിതാ (൪൧)

അതിനാൽ അതി ദുസ്സഹമായ വെയിലോടുകൂടിയ ഈ സമയം എവിടെ ആണ കഴിച്ചു കൂട്ടേണ്ടത- (മുമ്പിലേയ്ക്കു നോക്കീട്ടു സന്തോഷത്തോടുകൂടെ)

* ക്ഷീണിക്കുംപാന്ഥരെത്താൻകിലുകിലയിതി
വൻകാററിലാട്ടുംദലൌഘ
സ്ഥാനത്താലേവിളിക്കുംവിധമിതവിലസു
ന്നൂക്കനേശ്വത്ഥവൃക്ഷം
ചേണാൎന്നീടുന്നിതിൻകീഴ്പടവുചുഴലവും
കല്ലുകൊണ്ടങ്ങുകെട്ടി
ക്കാണുന്നുനിൎമ്മലാംഭസ്സോടുനിറയെയെഴും
വാപിയുംശോഭയോടെ (൪൨)

അതിനാൽ ഞാൻ സമീപസ്ഥമായ ഈ കുളത്തിലേയ്ക്കു അടുത്തു ചെല്ലട്ടെ (എന്നു ചെന്ന ആചമിച്ചുംകൊണ്ടു നോക്കീട്ടു) വെള്ളത്തിന്റെ അടിയിൽ ഇതെന്താണ കാണപ്പെടുന്നത- (സൂക്ഷിച്ചു നോക്കീട്ടു) വളരെ ശോഭയോടുകൂടിയ രത്നം പതിച്ചതായുള്ള ഒരു മോതിരം, എററവും ദൂരമഗ്നമാണെങ്കിലും വെയിലിന്റെ ആഭിമുഖ്യംകൊണ്ടും വെള്ളത്തിന്റെ നൈൎമ്മല്യംകൊണ്ടും ഇപ്പോൾ കൈകൊണ്ടു എടുക്കാമെന്നു തോന്നത്തക്കവിധത്തിൽ കിടക്കുന്നത നല്ലവണ്ണം കാണപ്പെടുന്നു- (വിചാരിച്ചിട്ടു) ഇത ആരോ ഒരാളുടെ ഒരു അസ്ധാളിത്തത്തിൽ കൈവിരലിൽനിന്ന ഊരിപ്പോയതായിരിക്കണം- ആകട്ടെ ഇത പരോപകാരത്തിന്നായി തീരുന്നതാകയാൽ 'പരദ്രവ്യാണിലോഷ്ടവൽ' എന്നുള്ള പ്രമാണത്തെ അനുസരിച്ചിട്ടു ഇതിനെ എടുക്കുവാനായി പ്രയത്നം ചെയ്യുകതന്നെ-

എന്ന സാവധാനത്തിൽ വടി വെള്ളത്തിലേക്കിട്ടു അതിന്റെ അഗ്രത്തിൽ മോതിരം കുത്തിക്കോൎത്ത പൊക്കി മോതിരം കയ്യിലെടുത്ത നോക്കീട്ടു) രത്നത്തിന്നു വളരെ ശോഭയുള്ളതിനാൽ വളരെ വിലയുള്ളതാണെന്നും വട്ടം അധികമില്ലായ്കയാൽ

സ്ത്രീയുടെ വിരലിൽ ഇടുന്നതാണെന്നും തോന്നുന്നു. (ഓൎമ്മയെ നടിച്ചിട്ട) ഇത കൌമുദിയുടെ അണിവിരലിൽ കിടക്കുന്നത ഒരിക്കൽ കണ്ടിട്ടുണ്ട. അവളുടെ ഭവനം ഇവിടെ അടുക്കലാണതാനും അതിനാൽ ഇപ്പോൾ മദ്ധ്യാഹ്നസമയം കഴിച്ചുകൂട്ടുവാനെന്നുള്ള വ്യാജേന അവളുടെ ഗൃഹത്തിൽ ചെന്ന ഈ മോതിരത്തിന്റെ വൃത്താന്തമറിയണം- അവളുടേതാണെന്നു വരികിൽ അവൾക്കുതന്നെ കൊടുത്തിട്ട മഹോപകാരമാകുന്ന ചങ്ങലകൊണ്ട കെട്ടി അവളുടെ ഹൃദയഗജത്തിനെ ഞാൻ വശീകരിക്കുന്നുണ്ട. (എന്ന മോതിരം മുണ്ടിനുള്ളിൽ മറച്ചുവെച്ചുംകൊണ്ട ചുററിനടന്ന പ്രവേശത്തെ നടിച്ച നോക്കീട്ട) ആശ്ചൎയ്യം- ഇതാ കൌമുദികാ,

ദീൎഘശ്വാസാൽവരണ്ടുള്ളധരമൊടുമിട
കൈത്തലേവെച്ചവക്ത്രം
വാൎക്കുംകണ്ണീരിനാൽകണ്ണിണയതിൽമഷിമാ
ഞ്ഞങ്ങനേകീഴിൽനോക്കി
നൽകേശംകെട്ടഴിഞ്ഞങ്ങനെപതിയവെ
വാഴുന്നശ്രദ്ധംനിലത്ത
ങ്ങുൾക്കാമ്പിൽതിങ്ങിവിങ്ങുംവ്യസനഭരനാൽ
തപ്തയായെന്നവണ്ണം (൪൯)

(അനന്തരം മേല്പറഞ്ഞതുപോലെ കൌമുദിക പ്രവേശിക്കുന്നു)

വിടൻ— (അടുത്തുചെന്നിട്ട വിചാരം) അഹോ ഇവളുടെ മനസ്സിന്റെ വ്യാകുലത വളരെ വലിയതുതന്നെ- എന്തെന്നാൽ അടുക്കൽ നില്ക്കുന്ന എന്നെക്കൂടെ ഇവൾ അറിയുന്നില്ലല്ലൊ- (പ്രകാശം) അല്ലയൊ തരുണന്മാരുടെ മനസ്സാകുന്ന കുമുദത്തിന്നു കൌമുദികയായ കൌമുദികേ! ഭവതി എന്താണിങ്ങനെ കുത്തിയുണ്ടാക്കിയ പാവയെപ്പോലെ ഇരിക്കുന്നത.

കൌമുദിക— ഹെഃ ആൎയ്യനോ ഈ ആസനത്തിലിരിക്കു-

വിടൻ— (ഇരുന്നിട്ട) എന്റെ ചോദ്യത്തിന്നുത്തരം പറഞ്ഞില്ലല്ലൊ. എന്തുകാരണത്താലാണ ഭവതി ഇങ്ങനെ ദുഃഖിച്ചിരുന്നുംകൊണ്ട ബന്ധുജനങ്ങളുടെ മനസ്സിൽ സന്താപത്തെ വളൎത്തുന്നത? അതുപറയു-

കൌമുദിക— ഒരു വലിയ തലവേദനകൊണ്ടാണ ഞാൻ ആകുലയായിരിക്കുന്നത

വിടൻ— (ചിരിച്ചുംകൊണ്ട)

രാമച്ചംകലരുന്ന ചന്ദനരസം ഫാലത്തിലില്ല കുച
സ്ഥോരം തോഴി ചിടക്കുവേണ്ടു ശയിക്കുന്നില്ല നീ ശയ്യയിൽ
ഹേ മുഗ്ദ്ധേ തലവേദനാവിതെന്നു നിയതം ചൊല്ലുന്നിതോഷ്ഠം താൻ
കാമം വാടിയൊരീവപുസ്സു തെളിയിക്കുന്നുണ്ടൊരുൾപ്പീഡയെ

കൌമുദിക— മറെറാരുപ്രകാരത്തിലും വിചാരിക്കേണ്ട.

വിടൻ— എന്നാൽ കുറഞ്ഞൊന്നു ചികിത്സ ചെയ്യേണ്ടതാണല്ലൊ-

കൌമുദിക— ഈ വ്യാധിക്കു ചികിത്സയില്ല-

വിടൻ— ഇങ്ങിനെ ഉള്ള വ്യാധികളെ ഇനിക്കു ചികിത്സിക്കുവാൻ വഴിയായെന്നും അറികയില്ല. അതിനാൽ ഇതിന്റെ കാരണത്തെ പറയു-

(വിചാരം) ഇവൾ വിറച്ചും കൊണ്ട നെടുവീർപ്പിടുന്നു- അതിനാൽ തന്റെ അവസ്ഥയെ പറയാതിരിക്കയില്ല- (പ്രകാശം) അല്ലയോ മുഗ്ദ്ധേ ! എന്നെക്കുറിച്ചു സംശയിക്കേണ്ട-

കൌമുദിക— അങ്ങു വിശ്വസ്തൻ തന്നെയാണ ശങ്കിയനല്ല!
അപ്രകാരമെങ്കിലും ലജ്ജയോടുകൂടിയ വലിയ ദുഃഖത്താൽ പരവശയായിട്ടു പറവാൻ ഞാൻ ശക്തയാകുന്നില്ല.

വിടൻ— ദുഃഖത്തെ ബന്ധുക്കളോടുകൂടെ വിഭാഗിച്ചാൽ അല്പം ഭേദമുണ്ടാകുമല്ലൊ, അതുകൊണ്ട സംശയം കൂടാതെ പറയു-

കൌമുദിക— പറയാം-

വിടൻ— ഞാൻ അവഹിതനായിരിക്കുന്നു-

കൌമുദിക— എന്റെ ഭർത്താവായ ഭൂരിഭൂതിയെ ഭവാൻ അറികയില്ലെ ?

വിടൻ— യഥാർത്ഥനാമാവായ ഭൂരിഭൂതിയെ ആരാണ അറിയാത്തത ? പിന്നെ- പിന്നെ-

കൌമുദിക—വളരെ സ്നേഹത്തോടുകൂടിയ അദ്ദേഹം ആദ്യം വിവാഹകാലത്തു തന്നെ വിലതീരാത്തതും ശുഭലക്ഷണത്തോടുകൂടിയതുമായ ഒരു രത്നം പതിച്ച മോതിരം ഇനിക്കു തന്നിട്ടുണ്ടാ

യിരുന്നു. ഞാൻ എല്ലാസമയത്തും വിരലിൽ ഇട്ടുകൊണ്ടിരുന്ന അത ഇന്നലെ രാത്രിയിൽ എന്റെ അസ്ഥാള്ളിത്തം കൊണ്ടു കളഞ്ഞുപോയി. അതുകൊണ്ടിനി അച്ഛനും അമ്മയും എന്തുപറയും ജനങ്ങൾ എന്തുപറയും ബന്ധുക്കൾ എന്തുവിചാരിക്കും എന്നതൊന്നുമല്ല, വിവാഹം മുതൽ അതിസ്നേഹത്തോടുകൂടിയവനും മഹാധനവാനും മഹോപകാരിയുമായ ഭർത്താവെന്തുവിചാരിക്കും ഇങ്ങിനെ പലവിധത്തിലുള്ള വിചാരങ്ങളോടുകൂടിയ വലിയ ദുഃഖംകൊണ്ട എന്റെ മനസ്സു ദഹിക്കുന്നു.

വിടൻ— വെച്ചേടത്തു മറന്നുപോയതോ അതോ കളഞ്ഞുപോയതോ?

കൌമുദിക— അതൊന്നും ഞാൻ അറിയുന്നില്ല.

വിടൻ— (വിചാരം) ആശ്ചര്യം- വിചാരിച്ചതുപോലെ തന്നെ സംഭവിച്ചു. ഈ മോതിരം ഇവളുടെതന്നെയാണ നിശ്ചയം. (പ്രകാശം ലക്ഷണം നോക്കീട്ട സന്തോഷത്തോടുകൂടി) കിട്ടുമെന്ന തന്നെയാണെ തോന്നുന്നത.

കൌമുദിക— അപ്രകാരമുള്ളഭാഗ്യം ഇനിക്ക എവിടെ ഇരിക്കുന്നു.

വിടൻ— ഛീഃ അങ്ങിനെ അല്ല. അന്വേഷിച്ചുവോ?

കൌമുദിക— കിടക്കയുടെചോട്ടിലുംമെത്തതലേണതൻചോട്ടിലും
കിടക്കുമൊരുകത്തുമാടോണപേടകൌശലത്തിലും
ഇടുക്കിടെയിവണ്ണമൃഥമായിനങ്ങുമേയാഗ്ര്യങ്ങളാ
മിടങ്ങളിലുമേറെയുമൊട്ടുതിരഞ്ഞുഞാൻതന്നെകേൾ

വിടൻ— ഊഹിപ്പാൻ വഴിയില്ലാത്ത സ്ഥലങ്ങളിലും അന്വേഷിക്കേണ്ടതാണ. കൊന്താപോയാൽ കുടത്തിലും നോക്കണം എന്നാണല്ലോ ജനങ്ങൾ പറയുന്നത.

കൌമുദിക— മതിമതിവല്ലഭചോദ്യമി
തിനുടെയിവരുത്തന്നെമതിയാക്കു
അതിനിലഭിച്ചിടായ്വാൻ
ഗതമായെൻഭാഗധേയമൊരുമിച്ചു (൩.)

വിടൻ— അല്ലയോ മുഗ്ദ്ധേ! ഇങ്ങിനെ പറയേണ്ട. നിരാശപ്പെടാതിരുന്നാൽ കിട്ടും.

കൌമുദിക— ഞാൻ എങ്ങിനെ നിരാശപ്പെടാതിരിക്കുന്നു.

വിടൻ— അല്ലയോ സുന്ദരി! ഇനിക്കു മറെറാരുകാൎയ്യം ചോദിക്കുവാനുണ്ടു.

കൌമുദിക— ചോദിക്കാമല്ലോ.

വിടൻ— ഇന്നലെ രാത്രിയിൽ ഏതുസുകൃതിയാണ ഭവതിയുടെ ഈ നല്ലയൌവനത്തെ അനുഭവിച്ചതു?

കൌമുദിക— ഭൂരിഭൂതിതന്നെയാണ- മററാരുമല്ല.

വിടൽ— മുഗ്ദ്ധേ! പരമാൎത്ഥം പറയു. ഏററവുമുള്ള പരിചയം കൊണ്ടു കാമം കുറഞ്ഞിരിക്കുന്ന ഭൂരിഭൂതിയല്ലെന്നു നിൻെറ ഈ ശരീരലക്ഷ്മിതന്നെ പറയുന്നുണ്ടല്ലോ. എന്തെന്നാൽ—

മത്തനാം കരിവരൻെറ ദന്തമതു കൊണ്ടു ചിഹ്നമിയലുന്ന ഭൂ
ഭൃത്തിനോടു മദമത്സരാൽ പരമെതൃത്തിട്ടു നകളൂർ കൊങ്കകൾ
തത്തകൊത്തിയൊരു തൊണ്ടി തന്നുടെ പഴത്തിനുള്ളിക പരാ
സത്തിനെബ്ഭുതവഹിച്ചിട്ടുന്നമൃദുഗാത്രിനിന്നധരപല്ലവം [വിലാ

അതുകൊണ്ടു സത്യം തന്നെ പറയണം. എന്നാൽ നിൻെറ മനോദുഃഖത്തെ ഞാൻ കളയാം.

കൌമുദിക— ഭൂരിഭൂതി കോപിഷ്ഠനാണെന്നു വിചാരിച്ചാണ മറക്കുന്നതു.

വിടൻ— സാധു! ഞാൻ ഭൂരിഭൂതിയല്ല- ഉണ്ടായതു പറയു-

കൌമുദിക—മുമ്പിൽതന്നെ പരിചിതനും വളരെ നാൾ പിരിഞ്ഞിരുന്നിട്ടു പിന്നെ വന്നവനും ഒരു കച്ചവടക്കാരൻെറ മകനുമായ 'കല്യാണഗുപ്തൻ' എന്ന ആളോടും കൂടെയാണ ഇന്നലെ രാത്രിമുഴുവൻ ഞാൻ കഴിച്ചതു-

വിടൻ— (ചിരിച്ചുംകൊണ്ടു) എന്നാൽ അയാൾ മോഷ്ടിച്ചിരിക്കുമോ?

കൌമുദിക— അയ്യോ അങ്ങനെ പറയരുതേ. അദ്ദേഹം അപ്രകാരമുള്ള ആളല്ല.

വിടൻ—രാത്രിയിലുണ്ടായവൃത്താന്തമൊക്കെയും സംശയം കൂടാതെ പറയു. അതുകൊണ്ടു കാൎയ്യമുണ്ടാകും-

കൌമുദിക— അങ്ങുമറെറാരാളല്ലല്ലോ എന്നു വിചാരിച്ചാണ അറിയിക്കുന്നതു. സന്ധ്യാസമയത്തിൽ തന്നെ വന്ന ആ കല്യാണഗുപ്തനോടും കൂടെ ഞാൻ ക്രീഡാഗൃഹത്തിൽ പോയി. എന്നിട്ടു രഹസ്യസല്ലാപം മുതലായതുകളെ കൊണ്ടു കുറെനേരമ

ങ്ങനെ കഴിഞ്ഞു പിന്നെ അത്യാനന്ദത്തെ ജനിപ്പിക്കുന്ന മദനോത്സവവും അങ്ങനെ കഴിഞ്ഞതിൻെറ ശേഷം—

* മാലേയക്കുറിയെക്കവിഞ്ഞുവല്ലഭന്റെസ്വേ-
ദാംബുവിന്ദുക്കൾതൻ
ജാലത്താൽപുത്തുമെനിറഞ്ഞുസുരതം
കൊണ്ടേററമുണ്ടായിട്ടും
ആലസ്യംകളയുന്നതിനുകൗതുകത്താൽ
ഞങ്ങൾചെന്നെത്തിനാർ
മാലിന്യംകലരാത്തവെള്ളമെഴുമിക്കാണും
കുളത്തിൽക്ഷണാൽ (൫൪)

അനന്തരം രസത്തോടുകൂടെയുള്ള ജലക്രീഡ ഹേതുവായി ഞങ്ങൾക്കുപിന്നെയും കാമംവർദ്ധിച്ചിട്ട..... ഇതിനുമേലുണ്ടായവൃത്താന്തം ലജ്ജാവേശം ഹേതുവായിട്ട പറവാൻ ഞാൻ ശക്തയാകുന്നില്ല-

വിടൻ— (വിചാരം) ഈ ചേച്ചയിലാണ മോതിരം പോയത്തു നിശ്ചയം- (പ്രകാശം) ഭവതി പറയുന്നതു സത്യമാണ- അതിനാൽ ഞാൻ അധികം നിർബ്ബന്ധിക്കുന്നില്ല- നിങ്ങൾ പിന്നെ എപ്പോളാണ ശയ്യാഗൃഹത്തിലേക്കു പോന്നത?

കൌമുദിക— അതും പറയാം- ഏകദേശം ഒരു പത്തുപതിനൊന്നുനാഴിക വെളുപ്പാനുള്ളപ്പോൾ ആ കുളത്തിൽനിന്നു കയറി ഗൃഹത്തിൽ വന്നിട്ട—

വടിവിൽമുലകൾനന്നായ്യേന്തുകെട്ടിപ്പുണർന്നും
തുടകൾപരമിണച്ചുംതങ്ങളിൽച്ചുണ്ടണച്ചും
സ്ഫുടരസബഹുസംഭോഗത്തിനാൽമൈതളർന്നൽ
ക്കടസുഖമതുണർന്നുകാനിദ്രയെസ്സേവചെയ്താർ (൫൫)

അനന്തരം ഉടനെതന്നെ കർണ്ണദുസ്സഹമായ കുക്കുടശബ്ദവും കേട്ടു-

വിടൻ— അല്ലയോ ഭദ്രേ! നിൻെറ തലവേദനയുടെ കാരണം ഒട്ടുകേട്ടുവല്ലോ- അതിനാൽ ഇപ്പോൾ ഒരു സിദ്ധൌഷധം കൊണ്ടു ഞാൻ ചികിത്സിക്കുവാൻ തുടങ്ങുന്നു- (എന്നു മുണ്ടിൻെറ ഉള്ളിൽനിന്ന മോതിരം എടുത്തിട്ട തൻെറ കൈക്കൊ

ത് •

ണ്ടു കൌമുദികയുടെ കൈപിടിച്ച അതിനെ അണിവിരലിൽ ഇടുവിച്ചുംകൊണ്ടു)

* കഠഞ്ഞൊരു കാലം പിരിഞ്ഞതങ്ങു പാപം
പരംജാതമായിന്നു പോയി പുണ്യം
പെരുത്താകെയാദിമോതിരത്തിന്നിദാനീം
തരത്തിൽപ്പെടട്ടേ വിരൽച്ചേർച്ചവീണ്ടും (൨൬)

അത്രതന്നെയുമല്ല,

* അരുണനഖമയൂഖംപൂണ്ടെഴും പേലവം നിൻ
വിരലിതുമണിചേരും മോതിരത്തോടു ചേർന്നു
വിരവൊടു കവരട്ടേ കാണികൾക്കെല്ലാർക്കും
ബരിയമലരൊടൊക്കും വല്ലി തൻ പല്ലവം പോൽ (൨൭)

(വിചാരം) ഹേ – ഇവളുടെ മനസ്സിലെ സന്തോഷം മുഖത്ത പ്രകാശിക്കുന്നു – എങ്ങിനെയെന്നാൽ –

* വടിവോടു വിളങ്ങിടുന്നു ഗണ്ഡം
വിടരുന്നു ബത നീലകണ്ണിരണ്ടും
സ്ഫുടമായിതു കാൺക വേകമിപ്പോൾ
തുടരുമ്പോലിളകുന്നതല്ലെ ചുണ്ടും (൨൮)

കൌമുദിക – * അനവദ്യവാഗ്വിലാസൻ ഭവാനെയി
ജ്ജനമദ്യ നന്മൊഴികൾകൊണ്ടുമെങ്ങിനെ
ധനമേകിയും ജലകണേനസാഗര
ത്തിനെയെന്നപോലഴകിലാദരിച്ചിടും (൨൯)

അഥവാ— * ചൊൽവേടിതിൻ പകരമായുപകാരമൊന്നും
ചെയ്യാനിതില്ല പുനരെങ്കിലുമിത്രമാത്രം
ആവാമിനിക്കതുരചെയ്തിടുവൻ കൃപസ്സു
ള്ളാവാസനിൻ കരഗതം മമയൌവനം കേൾ (൩൦)

വിടൻ— ഇനി ഇതിൽ പരമായിട്ടെന്താണ പ്രത്യുപകാരമുള്ളത?

* അല്പപുണ്യനലഭിക്കയില്ലകേൾ
കെല്പെഴുന്നൊരു കടാക്ഷവും തവ
അപ്പൊളിപ്പ്രണയമാന്നു ചേർച്ചയെ
നല്ലലാക്കിയുരചെയ്തിടേണമോ (൩൧)

(വിചാരം) ഹേ മദ്ധ്യാഹ്നയാപന ഫലിച്ചു - വെയിലും കുറഞ്ഞു
ന്ന ആറി. അപ്രകാരംതന്നെ ഇപ്പോൾ.

* തീർന്നിട്ടപ്പകലുള്ളൊരുഷ്ണമെഴകേറും കുന്തമാരോടുടൻ
ചേർന്നോരംമണന്നമാർന്നചൂതമലരിൽക്കെല്പോടടിച്ചങ്ങിനെ
വന്നീടുന്നൊരുകാറ്റുമേറ്റു സരസംസൌഖ്യജനാലുകളായ്
കുന്നിക്കുന്നൊരുമോദഭാരമൊടിരുന്നീടുന്നുകാമിവ്രജം (നൃവ)

അതിനാൽ ഇപ്പോൾ പുറപ്പെടുവാനുള്ള സമയമായി. (പ്രകാ
ശം) ഭദ്രേ! ഒരു വലിയ ബന്ധുകാര്യത്താൽ പരാധീനനായ
ഞാൻ പോകുവാൻ ആഗ്രഹിക്കുന്നു.

കൌമുദിക— ഈ മോതിരം കിട്ടിയ കഥയെ ഞാൻ അറിവാൻ
ആഗ്രഹിക്കുന്നു.

വിടൻ— ഇപ്പോൾ സമയം പോകുന്നു. ഈ വൃത്താന്തം വിസ്ത
രിച്ചു പറയേണ്ടതാണുതാനും. അതുകൊണ്ടു നാളെ വന്നിട്ടു
ണ്ടായതുപോലെയൊക്കെ പറയാം.

കൌമുദിക— ഭവാന്റെ ഇഷ്ടംപോലെയാകട്ടെ. എങ്കിലും ഇത്ര
മാത്രം ഞാനപേക്ഷിക്കുന്നു. അനന്യശരണയായ എന്റെ
ഈ കടം വീട്ടുന്നതിനായി താമസിയാതെ വന്നു അനുഗ്രഹി
ക്കണം.

വിടൻ— എന്താണു സംശയം. എന്നാൽ പോകട്ടെ (എന്നു പു
റപ്പെട്ടു ചുററി നടന്നു ഇടത്തുഭാഗത്തേക്കു നോക്കീട്ടു) ആശ്ച
ര്യം ഇത്ര നേരവും പരമാനന്ദം അനുഭവിച്ച കണ്ണുകൾക്കു ക
ഷ്ടതരയായ അവസ്ഥ വന്നുകൂടിയല്ലോ. എന്തെന്നാൽ,

* പാരംപാണ്ടുപിടിച്ചുപാണ്യധരപാദത്തോടുമഗ്രംനര
ച്ചോരക്കേശമൊടുംകഴുത്തതിലെഴുംതാംബൂലചർമ്മത്തൊടും
സൈ്വരംഹന്തതനിക്കുചേർന്നൊരുവളൊത്തോരോനരച്ചങ്ങിനേ
പേരാൽചോട്ടിലിരുന്നിടുന്നൊരുവനൊററക്കണ്ണനൂററത്തൊടും

(പിന്നെ അവരെ നോക്കീട്ടു)

* മന്ദെഴുന്നചരണങ്ങൾക്കുംഭമത്തുപോലെകമ്പമുലത്തുങ്ങിഹാ
ഹന്തകൈകനഖമാർന്നുചല്ലുകളുയർന്നുമുഖത്തുലതിഞ്ഞഹോ
വൻതരംഹനുവിലാളുതുല്യനയനങ്ങൾവിസ്തൃതലലാടമ [യും
ക്കുന്തൽചെമ്പുനിറമിങ്ങിനേക്ഷിതിയിലില്ലമറെറാരുനതാംഗി

അതിനാൽ വേപ്പുമരത്തോടും പടവലവള്ളിയോടും സദൃശന്മാർ

യ ഇവർ ആരാണ ? (വിചാരിച്ചിട്ട) അഃ അറിഞ്ഞു. ഖര സേനനും കരഭോസിയുമാണ. ഇവർ അമംഗളദൎശനന്മാരാകയാൽ ഇവരെ കാണുകകൂടി ചെയ്യാതെ പൊയ്ക്കളയാം. (ചുററിനടന്നുംകൊണ്ട വലത്തുപുറത്തേക്കനോക്കീട്ട) ഹൈഃ ഇതാ ഉദാരമഞ്ജരിയുടെ ഗൃഹം. അതിനാൽ ഇവിടെച്ചെന്ന കുറെ വിശ്രമിച്ചിട്ട പോകാം. (പ്രവേശത്തെ നടിച്ചിട്ട) ഹൈഃ ഇവിടെ വാതിലടച്ചു സാക്ഷയിട്ടിരിക്കുന്നു. അതിനാൽ ആവൾ ഇവിടെ ഉണ്ടോ ഇല്ലയോ എന്ന ക്ഷണനേരം നിന്ന അറികതന്നെ. (എന്ന അപ്രകാരം ചെയ്ത ചെവിയോൎത്തിട്ട)

അതിസൂക്ഷ്മമായരശനസ്സ്വൈരവം
രതികൂജിതത്തൊടിഹകേൾപ്പതുണ്ടുമേ
അതുമൂലമിന്നിവിടെയുണ്ടരീച്ഛയാ
ണതിഗൂഢമായസുരതോത്സവംരസാൽ (൩൭)

എന്നാൽ ജാരനായിട്ടുള്ളവൻ പിന്നെ ആരാണെന്നറിയുന്നില്ല. അതിനാൽ ഇപ്പോൾ എന്താണ ചെയ്യേണ്ടത. (ആലോചിച്ചിട്ട) നമുക്കെന്താണനഷ്ടം. ഉറക്കെവിളിക്കതന്നെ. അസമയത്തിൽ തുടങ്ങിയിരിക്കുന്ന കൎമ്മം മതിയാക്കട്ടെ. (പിന്നേയും കുറെക്കൂടി ഉറക്കെ) ആരാണിവിടെയുള്ളത ? ഈ വാതിൽ ഒന്നു തുറക്കണേയ് ! !

(അണിയറയിൽ)

എന്താണ പറഞ്ഞത ? ഇതാ ഞാൻ വരുന്നു.

വിടൻ— ഇപ്പോൾ ശബ്ദം കേൾക്കുന്നില്ല. എന്നുതന്നെയുമല്ല ഉദാരമഞ്ജരി സംഭ്രമത്തോടുകൂടെ വാതിൽ തുറന്ന അകത്തു നടന്നിരുന്ന കാൎയ്യത്തിൻെറ സ്വരൂപത്തെ മറച്ചുവെച്ച ഞാൻ അകത്തുകടന്നു ചെല്ലാതിരിപ്പാനായിട്ടിതാ പുറത്തേക്കുവരുന്നു. (അനന്തരം ഉദാരമഞ്ജരി പ്രവേശിച്ചിട്ട) ഭവാൻ എപ്പോളാണിവിടെ വന്നത ?

വിടൻ— (വിചാരം) ആകട്ടെ ഇങ്ങനെ പറകതന്നെ. (പ്രകാശം) ഞാൻ ഇവിടെ വന്നിട്ട രണ്ടു നാഴികയായി.

ഉദാര— ഞാൻ ഗൃഹജോലികളിൽ പ്രവേശിച്ചിരുന്നതുകൊണ്ട അറിഞ്ഞില്ല.

വിടൻ— (ചിരിച്ചുംകൊണ്ട) ഗൃഹജോലിയൊക്കെ കഴിഞ്ഞോ ?

ഉദാര— ഏകദേശം കഴിഞ്ഞു എന്നുതന്നെ പറയാം-

വിടൻ— ഹൊ: ഗൃഹജോലി വലിയതുതന്നെ- എന്തെന്നാൽ കഴിയുന്നതിന്നു മുമ്പുതന്നെ ഭവതി ഇത്ര ക്ഷീണിച്ചുവല്ലൊ.

ഉദാര— ഇയ്യിടെ തലവേദനകൊണ്ടു ആകുലനായ അച്ഛന്റെ ഗൃഹത്തിലാണ അമ്മ താമസിക്കുന്നത- അതുകൊണ്ട കുറെ അധികമുണ്ട.

വിടൻ— വിഢി! അമ്മയിവിടെ ഇല്ലെന്നുള്ളതു ഞാൻ അറിഞ്ഞിരിക്കുന്നു. മൂഢന്മാരെ വിശ്വസിപ്പിക്കുന്ന ഈ അസത്യവാക്കുകൾ പറഞ്ഞിട്ട ഫലമില്ല. ഇതു രത്നപരീക്ഷകന്റെ അടുക്കൽ കവിടിയാണെന്നു പറഞ്ഞു മുത്തൊളിക്കുന്നതുപോലെയാണെല്ലൊ ആലോചിച്ചുനോക്കു—

ഫാലേകോലുംവിയർപ്പാൽകുറുനിരകൾപതി
ഞ്ഞുംമദപ്രീതിലജ്ജാ
മൂലംലോലത്വമാർന്നംമിഴികൾകുചയുഗം
തുള്ളിയുംശ്വാസവേഗാൽ
ബാലേവല്ലാതഴിഞ്ഞുംപടമധരഗമ്പും
ദന്തപാതാൽമുറിഞ്ഞും
ചാലേകാണുന്നതെന്തെതാൻതവകപടരതി
ക്ഷീണമോതുന്നനാനായ് (സ്രഗ്ദ്ധ)

(ചെവിയോർത്തിട്ട) ഉദാരമഞ്ജരി! ആരാണകത്തുനിന്നുംകൊണ്ടു ചിരിച്ചത?(നോക്കീട്ട)വാതലിൽമറഞ്ഞുകൊണ്ടിതാ ഒരുത്തൻ നില്ക്കുന്നു.(നല്ലവണ്ണംനോക്കീട്ട)ചിരിച്ചാകൊണ്ടമുഖംമാത്രംപുറത്തേക്കുകാണിച്ചുകൊണ്ട വിടവൃത്തിയെഏകദേശം അറിഞ്ഞവനായ 'വിദഗ്ദ്ധകേതു' എന്ന വിപ്രകുമാരൻ കാണപ്പെടുന്നു.

(പറഞ്ഞതുപോലെ വിദഗ്ദ്ധകേതു പ്രവേശിക്കുന്നു)

വിടൻ— നല്ലത സ്നേഹിത! നല്ലത-

വിദഗ്ദ്ധ— ഒച്ച കേട്ടപ്പോൾ തന്നെ ഭവാനെ ഞാനറിഞ്ഞു- പിന്നെ പ്രത്യക്ഷമായിട്ട വരാതിരുന്നാലും വിദ്വാനായ അങ്ങ സ്മൃത്യത്തിൽ ചേർദിച്ച മനസ്സിലാക്കാതിരിക്കയില്ല എന്ന വിചാരിച്ചിട്ടാണ താനേതന്നെ പ്രത്യക്ഷമായി വന്നത. അങ്ങു അകത്തേക്കുകടന്ന ഈ ജനത്തെ അനുഗ്രഹിക്കുകയും ചെയ്യണം-

വിടൻ—എയ് അങ്ങിനെ ഒന്നും വേണ്ട. ഈ അനുചിതപ്രവൃത്തി കൊണ്ടുതന്നെ മതിയായി. മുടങ്ങിയ കർമ്മത്തിന്റെ പ്രായശ്ചിത്തംചെയ്യാനായിട്ട നിങ്ങൾ അകത്തേക്കപൊയ്ക്കൊൾവിൻ ഞാൻപോകുന്നു. ഈ ആശിസ്സിനെ വാങ്ങുകയും ചെയ്യിൻ.

വീതശങ്കമിഹലോകവൃത്തിയെ
ചെയ്തുകൊണ്ടഴകിൽനിങ്ങളിങ്ങിനെ
സ്ഥിതസൌഖ്യമൊട്ടവാഴ്കനിത്യവും
ജാതമാകരുതുവിഘ്നമീവിധം (൩൭)

(രണ്ടാളും പോകുന്നു)

വിടൻ— ഹെഃ ഇവർ ചിരിച്ചുംകൊണ്ട അകത്തേക്കതന്നെ പോയി. പോകട്ടെ— (ചുററിനടന്ന മുമ്പിലേക്ക നോക്കീട്ട) ഹെഃ ഇതാ പ്രമദവതിയുടെ പ്രഥമപുത്രിയായ മദനവതി എന്റെ നേരെ വരുന്നു. ആശ്ചര്യം— നൂതനഗർഭത്തിന്റെ ആരംഭം ഹേതുവായിട്ട ഇവളുടെ അംഗങ്ങൾ അതിരമണീയങ്ങളായിരിക്കുന്നു— എങ്ങിനെ എന്നാൽ—

ഗണ്ഡത്തെല്ലവിളർച്ചയുണ്ടുമിഴികൾക്കാലസ്യവുംപോർമുല
ക്കണ്ണിൽചാരുകറുപ്പുമുണ്ടുചെറുതായ്തീർന്നോരുമദ്ധ്യസ്ഥലേ
തിണ്ണംമൂന്നലകുംജയിക്കമലർബാണന്നുള്ളൊരാതൊന്നതിൻ
വർണ്ണംഹന്തതെളിഞ്ഞുമങ്ങിനെപരംകാണുന്നുരോമാവലീ (൩൮)

(അനന്തരം മദനവതി പ്രവേശിക്കുന്നു)

വിടൻ— ഹേഃ ഇവൾ അടുത്തുവന്നു കഴിഞ്ഞു. ഭവതി എവിടെ നിന്നാണ വരുന്നത?

മദന— ഇപ്പോൾ എന്റെ ഭവനത്തിൽനിന്നു തന്നെയാണ.

വിടൻ— ഗർഭിണിയായ ഭവതിയെ കണ്ടിട്ട ഇപ്പോൾ ഞാൻ സന്തോഷത്തിന്റേയും സന്താപത്തിന്റേയും മദ്ധ്യത്തിലാണ വർത്തിക്കുന്നത— എന്തെന്നാൽ,

* സന്താനമുണ്ടാവുമെന്നതോർത്തു
സന്തോഷമുൾക്കാമ്പിലുദിച്ചിടുന്നു
ചിന്തുന്നതാരുണ്യവിനാശമോർത്തു
സന്താപവുംമേവലുമന്നുചിത്തേ (൩൯)

മദന— ഇതു സ്നേഹലക്ഷണം തന്നെയാണ.

വിടൻ— ആകട്ടെ ഇതു എത്രാമത്തെ മാസമാണ—

മദന— പിറക്കുന്നതു അഞ്ചാമത്തേതാണ.

വിടൻ— (ചിരിച്ചുംകൊണ്ട) കഴിഞ്ഞതും വരുവാനിരിക്കുന്നതുമായ മാസങ്ങളെക്കൊണ്ടു അപ്പോൾ നടക്കുന്ന മാസത്തെ പറയുന്നതു എല്ലാ സ്ത്രീകളുടേയും സമ്പ്രദായമാണല്ലോ.

മദന— അമ്മയുടെ വാക്കിനെ അതിക്രമിക്കരുതല്ലോ.

വിടൻ— എന്നാൽ ഞാനും അമ്മ പറയേണ്ടതിനെ കുറച്ചുപറയാം—

* ചെറുതൊന്നുവിൺവയറുംപരംകറു
ത്തൊരുച്ചുചുകങ്ങളെഴമാക്കുചങ്ങളും
അറിയാരുചേലയുടെത്തുമ്പുകൊണ്ടുനീ
ശരിയായ്മറയ്ക്കുകയിമഞ്ജുഭാഷിണി! (൧൦)

മദന— അങ്ങു സ്നേഹംകൊണ്ടു അമ്മയെപ്പോലെ തന്നെയാണല്ലോ— ഞാൻ അങ്ങിനെതന്നെ ചെയ്യാം— (അപ്രകാരം ചെയ്യുന്നു)

വിടൻ— (വസ്ത്രംകൊണ്ടു മറച്ച മുലത്തടത്തിൽ കൈവച്ചിട്ടു)

* കണ്ണോത്തിട്ടുന്നിക്കുളർകൊങ്കകൾക്ക
വണ്ണത്തിടൊപ്പത്തിൽപതിയ്ക്കുമൂലം
എന്നിത്രമാത്രംമുഹുരാഗ്രഹിച്ചി
ട്ടുന്നത്തമാംഗീമണിമാലികേ ഞാൻ (൧൧)

വിന്നെ ഭവതി എവിടേക്കു പോകുന്നു?

മദന— മാകന്ദോദ്യാനത്തിലിരിക്കുന്ന ഭഗവാൻ കാമദേവനെവന്ദിക്കുവാൻ പോകുന്നു—

വിടൻ— എന്നാൽ പോകൂ— ഞാനും പോകുന്നു— (മദനവതി പോയി)

വിടൻ— (ചുററി നടന്നു മുമ്പിലേക്കു നോക്കീട്ടു)

*പാരംപുഞ്ചിരിപ്പൂണ്ടുകണ്ണുനകളാൽതാഡിച്ചുമാറ്റത്തില്പ
ള്ളോരെപ്പോർമുലമണ്ടുമങ്ങിനെയിടഭേതകണ്ണിനാൽകൂടിയും
പാരാതങ്ങഴിയുന്നചേലയെവലങ്കൈകൊണ്ടുബന്ധിച്ചുമി
ന്നാരാൽതന്നെവരുന്നൊരുത്തിമിഴികൾക്കാനന്ദമേകുന്നുമേ (൧൨)

അതിനാൽ ഇവൾ ആരാണ ? (വിചാരിച്ചിട്ടു) ദൂരത്തിൽ ആയിരുന്നപ്പോൾ പിടിയാനഎന്ന വിചാരിച്ചതുഅടുത്തുവന്നപ്പോൾ എരുമയായിത്തീൎന്നു. എന്തെന്നാൽ ഇവൾ എല്ലാകാമി

കാമുകർക്കും ഒരുപോലെ സുരതാഭ്യാസം ചെയ്യുന്നതിനുള്ള കളരിയും 'തൂലമാലിക' എന്ന എല്ലാവരാലും അറിയപ്പെട്ടിരിക്കുന്ന നാമത്തോടുകൂടിയവളുമായ ഒരു കുലടയാണ്. അപ്രകാരം തന്നെ ഇവളുടെ—

ചുണ്ടത്തു ദന്തമുറിവേററവുമുണ്ടു പാർശ്വം
രണ്ടിങ്കലും നഖരേഖകളുണ്ടസംഖ്യം
തണ്ടാർശരാലയമതിൽ ബ്ഭൃതവൻ തഴമ്പു
മുണ്ടായിരിക്കുമിഹ മേഹനഘട്ടനത്താൽ (൩൩)

(അനന്തരം തൂലമാലിക പ്രവേശിക്കുന്നു)

വിടൻ— അയ്യോ ഇവൾ അടുത്തുവന്നുകഴിഞ്ഞു. അതിനാൽ ഒന്നും മിണ്ടാതെ ഓടുകതന്നെയാണ ഉചിതം. അറിവുള്ളവർ പറഞ്ഞിരിക്കുന്നതു,

മന്ദേതരം ചപലനാരികൾ തന്നടുക്കൽ
നിന്നോടുവിൻ തരുണരേ തരമല്ലടുത്താൽ
പിന്നാലെ വന്നണയുകിൽ ബ്ബഹുകല്ലുകൊണ്ടു
തന്നെങ്കിലും ദ്രുതമെറിഞ്ഞു തടുത്തുകൊൾവിൻ (൩൪)

എന്നാണല്ലോ. അതിനെ ആചരിച്ചാൽ വലിയ അലൌകികമായിത്തീരും. അതിനാൽ ഇപ്പോൾ മന്ദസ്മിതത്തോടുകൂടെ ഉള്ള മധുരവാക്കുകൊണ്ട സന്തോഷിപ്പിച്ചിട്ട പോകാം. (പ്രകാശം) അല്ലയൊ സകലജനങ്ങളുടേയും സുകൃതസത്തുകൊണ്ടുണ്ടാക്കപ്പെട്ട ശരീരത്തോടുകൂടിയ തൂലമാലികെ നീ കാമദേവന്റെ നൃത്തരംഗങ്ങളായ കടാക്ഷങ്ങളെക്കൊണ്ട എന്നെക്കൂടെ സംഭാവനം ചെയ്യേണമെ. അത്രതന്നെയുമല്ല-

മദനസദനമെന്നപോലെ രമ്യം
മൃദുഹസിതം*കലരുന്ന നാരിമുഖം തേ
സുദതി സരസമേതു പൂരുഷനോ
ഹൃദയമതിൽ കുതുകം കൊടുക്കയില്ല (൩൫)

തൂലമാലിക— ആശ്ചര്യം. ഭവാനെ വളരെക്കാലം കൂടീട്ടാണ കണ്ടത. (എന്ന ആലിംഗനം ചെയ്യാനായി ചെല്ലുന്നു)

വിടൻ— (വിചാരം) ഹൈ: ഇവൾ മന്ദസ്മിതത്തോടുകൂടെ ആലിം

* കലരുന്ന നിന്റെ രൂപം.

ഗനം ചെയ്വാനായി കൈരണ്ടും നീട്ടിക്കൊണ്ടു വരുന്നു– അതിനാൽ ഇപ്പോൾ ഇങ്ങിനെ പറയാം– (പ്രകാശം) ഭദ്രേ! എന്നെ തൊടരുത– ഞാൻ അശുദ്ധിയാണ–

തുല— ഞാനും അശുദ്ധി തന്നെയാണ–

വിടൻ— (വിചാരം) കുലട പറഞ്ഞതു സത്യമാണ– എന്നാൽ അല്പം വ്യത്യാസം ഉണ്ട– ഞാൻ തന്നെ അശുദ്ധി എന്നായിരുന്നു പറയേണ്ടതു– (പ്രകാശം)

* മനസ്സുകൊണ്ടങ്ങിനെതമ്മിൽമോദാ
ലനാരതംചേൎന്നൊരുകാമികൾക്കു
നിനയ്ക്കിലന്യോന്യശരീരസമ്മേ
ളനംപുറത്തുള്ളൊരുഗോഷ്ഠികാട്ടൽ (൬)

തുല— അതുശരിയാണ–

വിടൻ— ആട്ടെ– ഭവതി ഇപ്പോൾ എവിടെനിന്നു വരുന്നു– എവിടെ പോകുന്നു?

തുല— ഇപ്പോൾ താലധ്വജന്റെ സമീപത്തിൽനിന്നു വരുന്നു– സാലധ്വജന്റെ സമീപത്തിലേക്കു പോകയും ചെയ്യുന്നു–

വിടൻ— (ഉള്ളിൽ ചിരിയോടുകൂടെ വിചാരം) താലധ്വജനിൽ തൃപ്തിയില്ലാഞ്ഞിട്ടാണ പോന്നതെന്നു തോന്നുന്നു. (പ്രകാശം) ഒരു വലിയ ബന്ധുകാൎയ്യം നിമിത്തം ഇനിക്കു പോകുവാൻ വൈകി– അതിനാൽ ഇപ്പോൾ പോകട്ടെ–

തുല— അങ്ങു ഈ വേശ്യാത്തെരുവിലുള്ള സ്ത്രീജനങ്ങളുടെ കൃത്യമെല്ലാം ഭരിക്കുന്നവനാണെങ്കിലും എന്റെ ഗൃഹത്തിൽ ഒരിക്കൽപോലും വരുന്നില്ലല്ലൊ എന്നതുകൊണ്ട ഇനിക്കു വളരെ വ്യസനമുണ്ട.

വിടൻ— (വിചാരം) എന്താണിപ്പോൾ പറയേണ്ടതു? ആകട്ടെ ഇങ്ങിനെയുള്ള കുലടകളോടു അസത്യം പറഞ്ഞാൽദോഷമില്ല– (പ്രകാശം) ഭദ്രേ! നാളെ സൂൎയ്യനുദിക്കുമെങ്കിൽനിന്റെ വ്യസനം ഞാൻ തീൎത്തേക്കാം– ഇപ്പോൾ പൊയ്ക്കൊൾക–

തുല— എന്നാലങ്ങിനെയാവട്ടെ– (എന്നു പോയി)

വിടൻ— ആവൂ ഇവൾ പോയല്ലോ– പുരുഷന്മാരെ പിടിക്കുന്ന പിശാചികയുടെ മുഖത്തിൽനിന്നു ഭാഗ്യംകൊണ്ടു ഞാൻ വിട്ടുപോന്നു. (പടിഞ്ഞാട്ടു നോക്കീട്ടു) അഹോ സന്ധ്യാസമയം സമീപിച്ചിരിക്കുന്നു. എന്തെന്നാൽ,

* അരുണനിറമിയന്നപശ്ചിമേപാൎത്തിട്ടുന്നി
ത്തരണിയുടെയബിംബംപാശിതന്നാശയാകും

തരുണിയുടെയകണ്ണന്തികളെപ്പല്ലവാല
കരണരുചിവിലാസംതാൻഭരിക്കുന്നിതിപ്പോൾ (ഭൈ)

ഈ സമയം വളരെ മനോഹരം തന്നെ- എന്തെന്നാൽ ഇപ്പോൾ,

* വൻകേശങ്ങളിൽനല്ലഗുൽഗുലുപുകച്ചു
ണ്ടാക്കിനൽസൌരഭം
കൊങ്കക്കുന്നിലണിഞ്ഞുചന്ദനരസംതാം
ബൂലവുംതിന്നുടൻ
കൺകോണേറെമദാൽചുവന്നുമദന
ക്രീഡയ്ക്കൊരുമ്പെട്ടഹോ
തൻകാന്താലയമായരിൽത്തരുണിമാർ
പ്രായേണപോകുന്നിതാ (വൈ)

അഹോ തിഷ്ഠക്കകൾക്കുടെ വിരഹാവസ്ഥ സഹിക്കപ്പെട്ടുകൂടാത്തതാണ. എന്തെന്നാൽ,

* തമ്മിൽതൻകൊക്കിനാൽതാമരവളയ
മതേകുന്നമീശാലശപസിക്ക
നമ്മോമോഹാൽപുൽകിടുന്നുപലകുറിട്ടവശ
മാസ്ലണ്ടുപക്ഷങ്ങൾകൊണ്ടും
ചെമ്മേ കണ്ണീർപൊഴിക്കുന്നിതുവളരെയ
ഹോഭാവിവിശ്ലേഷമോർത്തി
ട്ടിമ്മട്ടിച്ചക്രവാകദ്വയിധൃതിയെവെടിഞ്ഞെ
ന്തുചെയ്യുന്നതില്ലാ

(ചുററിനടന്നു വലത്തു ഭാഗത്തേക്കു നോക്കീട്ടു) ആശ്ചൎയ്യം ചെല്ലേണ്ടതായ സ്ഥലത്തുചെന്നു. ഇതാണ അനംഗപതാകയുടെ ഗൃഹം.ഇതിലേക്കു കടക്കുകതന്നെ.

(എന്നു കടക്കുന്നതായി നടിച്ചിട്ടു) ആശ്ചൎയ്യം ഇതാ അനംഗപതാക, സായന്തനസ്നാനം ഹേതുവായിട്ടു വിശിഷ്യാസ്നിഗ്ദ്ധമായും മനോഹരമായുമുള്ള ശരീരത്തോടും അഗ്രങ്ങളെക്കൊണ്ടു രത്നമയമായ തിണ്ണയെ അലങ്കരിച്ചും ഇടതിങ്ങി ചുരുണ്ടിരുണ്ടു നീണ്ടുമിരിക്കുന്ന തലമുടിയോടും സൌരഭ്യത്തോടുകൂടിയ കസ്തൂരി കൊണ്ടു തൊട്ടിരിക്കുന്ന അതിമനോഹരമായ ഗോപികൊണ്ടു അലങ്കരിച്ചിരിക്കുന്ന നെററിത്തടത്തോടും മഞ്ജുളമായി ധവളമായിരിക്കുന്ന മംഗളസൂത്രംകൊണ്ടു ശോഭിച്ചിരിക്കുന്ന കണ്ഠത്തോടും ധവളമായും നേൎമ്മയുള്ളതായുമുള്ള വസ്ത്രം ഉടുത്തിരിക്കുന്നതിൻെറ പുറമെ ഇട്ടിരിക്കുന്ന നല്ല കനകമേഖലയോടും

കൂടിയവളായി തനിക്കു ഏററവും വിശ്വസ്തയായ ചിത്രലതയുമായി ഓരോന്നു പറഞ്ഞും അതി നിൎമ്മലങ്ങളായ വല്ലകളുടെ ശോഭാപുഞ്ജങ്ങൾ ഏററവും കൂടിച്ചേരുകകൊണ്ടു വൎദ്ധിച്ചിരിക്കുന്ന വെണ്മയോടുകൂടിയ നല്ല മുല്ലപ്പൂക്കൾകൊണ്ടു മാല കെട്ടിയുംകൊണ്ടു ക്രീഡാഗൃഹത്തിന്റെ പുറന്തിണ്ണമേൽ ഇരിക്കുന്നു.

(അനന്തരം മുല്ലമാലകെട്ടിക്കൊണ്ടു അനംഗപതാകയും ചിത്രലതയും പ്രവേശിക്കുന്നു)

വിടൻ— ആശ്ചൎയ്യം ഇവളുടെ ശരീരം അതിമനോഹരംതന്നെ എന്തെന്നാൽ—

* നാരീസൃഷ്ടിക്കുഴംതൻനിപുണതവെളിവാ
ക്കീടുവാനേററവുംസൌ
ന്ദൎയ്യദ്രവ്യവ്യയത്താലിവളെവിധിചമ
ച്ചിട്ടുരക്ഷിപ്പതിന്നായ്
വീരൻകന്ദൎപ്പനെത്താൻചെവികവിയെവലി
ച്ചോരുവില്ലിൽതൊടുത്തു
ള്ളോരസ്സമ്മോഹനാസ്ത്രത്തൊടുമരികിൽനി
യോഗിച്ചുവെന്നോൎത്തിടുന്നേൻ (൨൦)

എന്റെ സന്ദേശത്തിലുള്ള വിശ്വാസത്താൽ മന്ദീഭവിച്ചിരിക്കുന്ന മദനാതങ്കത്തോടുകൂടിയ ഇവൾ ആ അനംഗകേതുവിന്റെ വരവിനെ നോക്കിക്കൊണ്ടിരിക്കുകയാണെന്നു തോന്നുന്നു. അതിനാൽ അടുത്തു ചെല്ലുക തന്നെ. (എന്നടുത്തുചെന്നു ചിരിച്ചുംകൊണ്ടു) അല്ലയോ ഇതാ സന്ധ്യാകാലത്തിൽ ഒരു അതിഥി വന്നിരിക്കുന്നു. ഉചിതങ്ങളായ സൽക്കാരങ്ങളെകൊണ്ടു സൽക്കരിക്കണം. (അനംഗപതാകയും ചിത്രലതയും കണ്ടിട്ടു എണിക്കുന്നു)

അനംഗ— ഭവാനായിക്കൊണ്ടു സ്വാഗതം. ഈ ആസനത്തിലിരിക്കു-

വിടൻ— എന്നാൽ അങ്ങിനെയവാട്ടെ. (എന്നു ഇരിക്കുന്നു)

അനംഗ— ഇതാ ഞാൻ വന്ദിക്കുന്നു. (എന്നു നമസ്കരിക്കുന്നു)

വിടൻ— * മതിയതിലേതുമുവാചിൽ
കൊതിചെറുതായ്ക്കേഭവിച്ചിടുന്നതവ
സതതംനിങ്കൽതന്നെവ
നധികാദരനായ്വവിക്കട്ടേ (൨൧)

അനംഗ— ഞാൻ ഈ ആശീസ്സിനെ പരിഗ്രഹിച്ചു-

വിടൻ— ഭവതികൾ ഇവിടെ ഇരിക്കുവിൻ-

ചിത്രലത— * 'ത്വൽപ്രിയമത്തു' — (ഇത്യാദി ചൊല്ലീട്ടു) ഭവാന്റെ ഈ സന്ദേശംകൊണ്ടു തന്നെ പ്രിയസഖിക്കു മിക്കവാറും സ്വാസ്ഥ്യമുണ്ടായി- ഇനി വല്ലതും താമസംകൂടാതെ നല്ലവണ്ണം സ്വാസ്ഥ്യമുണ്ടാകും-

വിടൻ— (അനംഗപതാകയുടെ ഉൽക്കണ്ഠാതിശയത്തെ പ്രകാശിപ്പിച്ചുംകൊണ്ടു) സഖി ചിത്രലതേ! സന്ധ്യാകാലം അടുത്തിരിക്കുന്നു. കണ്ടാലും,

ചന്ദ്രൻനൽതിലകംധരിച്ചുടനുദിപ്പാനായ്പ്രദോഷത്തിനെ
ത്തന്നേകാത്തിഹപാർത്തിടുന്നുദയശൈലത്തിൻതടംതന്നിലായ്
എന്നാലാപ്രിയനേയുമിക്കുമുദിനീകാണാതെമാൽകുനിതാ
കുന്നിക്കുംകുതുകത്തിനാൽവിവശയായല്പംവിടന്നെങ്കിലും (വൃ-)

ചിത്രലത— ഭവാൻ പറഞ്ഞതു സത്യമാണു- വേഗത്തിൽ ചന്ദ്രോദയം കുമുദിനീതാപത്തെ കളയട്ടെ-

വിടൻ— ഹെ! കാലിന്റെ ശബ്ദം കേൾക്കുന്നു. (നോക്കീട്ടു) ഇതാ വസന്തത്തോടുകൂടെ കാമദേവൻ എന്നപോലെ മദനരഥനോടുകൂടെ അനംഗകേതുവരുന്നു. ഇദ്ദേഹം,

* ക്ഷീണനതെന്നാകിലുമക്ഷീണദ്യുതിവിങ്ങിടുന്നൊരംഗമൊടും
ശാണയിലുരച്ചമണിയെ നാണംവിലസുന്നയൌവനത്തോടും

(അനന്തരം അനംഗകേതുവും മദനരഥനും പ്രവേശിക്കുന്നു)

വിടൻ— ഹെ! ഇവർ അടുത്തുവന്നു- പ്രിയമിത്രങ്ങൾക്കായിക്കൊണ്ടു സ്വാഗതം- ഐകമത്യത്തിനു ഭംഗമുണ്ടാകുമെന്നുള്ള ഭയത്താൽ ഞാനിപ്പോൾ എണീക്കുന്നില്ല നിങ്ങൾ ഇരിക്കുവിൻ- (അനംഗകേതുവും മദനരഥനും ഇരുന്നിട്ടു) ഞങ്ങൾ ഇപ്പോൾ സനാഥന്മാരായി-

മദന— 'അത്രതന്നെയുമല്ല'——(ഇത്യാദി ചൊല്ലീട്ടു) ഭവാന്റെ ഈ വാക്കുകൊണ്ടുതന്നെ പ്രിയവയസ്യന്റെ മദനതാപം കുറഞ്ഞിരിക്കുന്നു. ഇപ്പോൾ ഭവാനെ കണ്ടതുകൊണ്ടു എങ്കൽ ഏററവുംവിശ്വാസവുമുണ്ടായി.

വിടൻ— ഇങ്ങിനെയുള്ള ബന്ധുക്കളോടുവല്ലതും പറകയും പ്രവൃത്തിക്കയും ചെയ്താൽ പിന്നെ അതിനു ഞാൻ ഭേദം വരുത്തുമോ? (അനംഗപതാകയോടായിട്ടു) ഭദ്രേ! സന്ധ്യാകാലം ഏററവും അടുത്തുകഴിഞ്ഞു. സകലേന്ദ്രിയങ്ങൾക്കും തൃപ്തിയെ ഉണ്ടാക്കുന്ന ചന്ദ്രൻ ഉദിക്കുകയും ചെയ്തു- കണ്ടാലും,

അവികലകലകൾനിറഞ്ഞും
കുവലയമോദത്തെനൽകിയുംപാരം
നലമോടുതാരഹാരാ
വലിയൊടുമിവനിങ്ങുദിച്ചുവിലസുന്നു (വൃ)

ഭവതി എന്താണ മുഖം താഴ്ത്തി പുഞ്ചിരിയിടുന്നത ? (ചിരിച്ചുംകൊണ്ട) വളരെക്കാലം ആഗ്രഹിച്ചിരുന്ന സ്ത്രീപുരുഷന്മാർ തമ്മിലെന്താണിങ്ങിനെ സംസാരിക്കാതിരിക്കുന്നത ?

ചിത്രലതയും മദനരഥനും—പ്രതിപുരുഷനുള്ളപ്പോൾ യോഗിപ്രതിയോഗികൾക്ക തമ്മിൽ സംസാരിച്ചിട്ടാവശ്യമില്ലല്ലൊ.

വിടൻ— അതു ശരി. എന്നാൽ പ്രതിപുരുഷൻ പറയേണ്ടതായിട്ടുള്ളതിനെ കുറഞ്ഞൊന്ന പറയുന്നു. സഖി ചിത്രലതേ ! സഖേ മദനരഥ !

(അനംഗപതാകയേയും അനംഗകേതുവിനേയും ചൂണ്ടിക്കാണിച്ചിട്ട)

ഇക്കല്യാണാംഗിയുൾച്ചേർന്നിട്ടുമിവനെരമി
പ്പിക്കയുംപത്തുനൂറാ
ണ്ടുൾക്കാമ്പിൽപ്രേമമിത്തനപിയിലിവനുപരം
വാത്സ്യയുംചെയ്തിടട്ടെ
വാത്സ്യന്നസ്സൽഫലംചേർന്നതിസുഭഗമതായ്
ത്തിർന്നിടട്ടേവിരിഞ്ചൻ
നൽക്കാമൻനിങ്ങൾരണ്ടാളിവരുടെയുമതല്ലെ
ൻെറയുംയത്നമെല്ലാം (വൃ)

ചിത്രലതയും മദനരഥനും— സുരതഗുരുവായ ഭവാൻെറ വദനചന്ദ്രനിൽ നിന്നുണ്ടായ ഈ അനുഗ്രഹാമൃതത്തെ ഞങ്ങൾ പരിഗ്രഹിച്ചിരിക്കുന്നു.

വിടൻ— (പടിഞ്ഞാട്ട നോക്കീട്ട) ഒഃ സന്ധ്യാസമയം അതിക്രമിക്കുന്നു അതിനാൽ ഞാൻ പോകുവാൻ ആഗ്രഹിക്കുന്നു.

ചിത്രലതയും മദനരഥനും— ഭവാൻ പൊയ്ക്കഴിഞ്ഞാൽ പ്രിയസഖിക്കും പ്രിയസഖനും മനോദുഃഖമുണ്ടാകും.

വിടൻ— നിങ്ങൾ രണ്ടുപേരും അടുക്കലുണ്ടല്ലൊ.

അനംഗപതാകയും അനംഗകേതുവും— പോകാതെ കഴികയില്ലെങ്കിൽ പോകേണ്ടതാണ. അധികം നിർബ്ബന്ധിക്കുന്നതു ഭോഗിയല്ലല്ലൊ പിന്നെ എപ്പോൾ കാണും.

വിടൻ— അതും പറയാം

* കാമംനിദ്രയിളെച്ചുകണ്ണുകൾചുവന്നത്യാദരക്രീഡയാൽ
വൃമൈവാടിവലഞ്ഞുചെഞ്ചൊടിനകന്നൊതഹോധൌതമായ്
രോമാഞ്ചത്തൊടുമറ്റുനാൽമലയജംമാഞ്ഞങ്ങെഴുംനിങ്ങളെ
ക്കാണ്മാനായിനിഞാൻപ്രഭാതസമയേമുത്തോടുമെത്തീടുവൻ ( )

അനംഗപതാകയും അനംഗകേതുവും— എന്നാൽ താമസിക്കാ
തെ വരുവാനായിട്ടു പോകതന്നെ-

വിടൻ— അങ്ങിനെ ആവട്ടെ- (എഴുനീററിട്ടു)

തരുണീമാണിക്യമതിവരം
തരുണമിലിചന്നന്നുപൊന്നുമാണിവരെ
ഇരുവരെയോജിപ്പിച്ചേൻ
വിരവിനൊടുംഹന്തഞാൻകൃതാർത്ഥനതായ് (വ്യ)

അപ്രകാരമെങ്കിലും ഇത്രമാത്രം ഭവിക്കട്ടെ-

(ഭരതവാക്യം)

തെല്ലുംമനസ്സതിലസൂയകലന്നിടാത്ത
ചൊല്ലാന്നപണ്ഡിതർസമോപിപരിഷ്കരിച്ചും
വല്ലാത്തദുഷ്ടരുടെകണ്ണുയുഗത്തിലൊട്ടും
ചെല്ലാതെയുംകവിവചസ്സുകൾതിന്നിടട്ടെ- (വ്വവ്വ)

ഇത്രയും കൂടി ആഗ്രഹിക്കുന്നു.

ശ്രീമൽകീർത്തികൾപാരുമൂന്നിലുമെഴും
ശ്രീരാജരാജാഖ്യനാം
ഭൂമീന്ദ്രൻപ്രളയംവരെസ്സുഖത്തിൽപെടാതീയൂഴി
പാലിക്കണം
സോമാർദ്ധാഭരണൻറമൈപകുതിസമ്പാദിച്ച
പുണ്യാളിയാം
കാമാക്ഷീകുലദേവതാമമസദാ
കാമങ്ങളേനൽകണം (വ്വൻ)

(എല്ലാവരും പോയി)

ശുഭമസ്തു.

